# THE GURUNATHAN

# ഗുരുനാഥൻ

*L. No. 85/15—7—26:*

| പുസ്തകം 15 | 1111 ഇടവം | ലക്കം 10 |
| --- | --- | --- |


വിദ്യാദാനവിശിഷ്ടകൃത്യരതരാമദ്ധ്യാപകാനാം സദാ
വിദ്യാർത്ഥാനഭരം വഹിച്ചമരുവും വിദ്യാർത്ഥിലോകത്തിനും
വിദ്യാലോലുപരായ മററു ജനസാമാന്യത്തിനും പത്ഥ്യമാം
വിദ്യാസംഗ്രഹസമ്പുടോഽസ്സു ഗുരുനാഥോഽയം സഹായം ഭുവി.

## വിഷയവിവരം


1. പത്താമത്തു സമസ്തകേരളസാഹിത്യപരിഷത് സമ്മേളനം ... 445
2. സമസ്തകേരളസാഹിത്യപരിഷത്തിൻെറ ദശമവാർഷികയോഗം ... 451
3. സമസ്തകേരളസാഹിത്യപരിഷത്തു് - അദ്ധ്യക്ഷപ്രസംഗം (തുടർച്ച) ... 469
4. ഗ്രന്ഥകർത്താക്കളും പ്രസാധകന്മാരും ... 475
5. മഹദ്വാക്യങ്ങൾ ... 488
6. ഒൻപതു് (9) ... 489
7. കുറിപ്പുകൾ ... 490
8. ഉദ്ധാരണം ... 493

# VI. ഫാറം പാഠ്യപുസ്തകം



## ചിന്താസന്താനം

ആറാം ഭാഗം

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

വില 14 ചക്രം

## തയാറായിരിക്കുന്നു

ന്യായമായ കമ്മീഷൻ

മാനേജർ,
ഈശ്വരവിലാസം പുസ്തകശാല,
പറവൂർ.

## വില്പാനുണ്ട്.

ഇംഗ്ലീഷ് മലയാളം സ്കൂളുകളിലെ എല്ലാ പാഠ്യപുസ്തകങ്ങളും വില്പാനുണ്ട്.

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ഗുരുനാഥൻ

പുസ്തകം 14 | 1111 ഇടവം | ലക്കം 10

## പത്താമതു
## സമസ്തകേരള സാഹിത്യപരിഷത് സമ്മേളനം

സാഹിത്യരസികശിരോമണി ശ്രീമാൻ വി.കൃഷ്ണൻതമ്പി അവർകളുടെ മഹനീയാദ്ധ്യക്ഷത്തിൽ, തൃശ്ശിവപേരൂർ സെൻറ് തോമസ് കാളേജിൽ വെച്ച്, കഴിഞ്ഞ മാസത്തിൽ സമ്മേളിച്ച സാഹിത്യപരിഷത് സമ്മേളനങ്ങളുടെ റിപ്പോർട്ട് അന്യത്ര പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. കഴിഞ്ഞ ലക്കത്തിൽ തന്നെ ഞങ്ങൾ പ്രസിദ്ധീകരിച്ചുതുടങ്ങിയിരിക്കുന്ന അദ്ധ്യക്ഷപ്രസംഗം, സരസവും സാരസമ്പൂർണ്ണവും ആണെന്നു പ്രതിഷേധഭയം കൂടാതെ പ്രസ്താവിക്കുവാൻ ഞങ്ങൾ ധൈര്യപ്പെടുന്നു. സ്വന്തം റിപ്പോർട്ടർ പ്രസ്താവിച്ചിട്ടുള്ളതുപോലെ, ഇടപ്പള്ളിയിലും, തൃശ്ശിവപേരൂർ വിവേകോദയം ഹൈസ്ക്കൂളിലും, തിരുവനന്തപുരത്തും സമ്മേളിച്ച ആദ്യകാലത്തെ പരിഷദ്വാർഷികസമ്മേളനങ്ങളെപ്പോലെ, ഇത്തവണത്തെ സാഹിത്യപരിഷത്ത് അത്ര വിജയസമ്പൂർണ്ണമായിരുന്നില്ലെന്നാണു കാണുന്നതു്. സ്വാഗതസംഘാദ്ധ്യക്ഷനായിരുന്ന പ്രിൻസിപ്പാൾ റവ: ഫാദർ ജാൺ പാലോക്കാരൻ എം. എ. യുടെ സ്വാഗതപ്രസംഗത്തിൽ, "വിവിധജാതിമതസ്ഥരായ ജനസഞ്ചയത്താൽ അധിവസിക്കപ്പെടുന്ന കേരളഭൂമിയിൽ സ്വഭാഷാസാഹിത്യത്തിനു സാർവ്വജനീനത്വം ഇന്നുവരെ കൈവന്നുകഴിഞ്ഞിട്ടില്ലാത്തതു് ഒരു വലിയ ന്യൂനതയാണെന്നും, ഏകഭാഷാധിഗതമായ ഒരു നാട്ടിൽ ഏതാനും ചില സമുദായങ്ങളോ വ്യക്തികളോ മാത്രം ചേർന്നു് സാധിക്കുന്ന സാഹിതീപോഷണപരിശ്രമങ്ങൾ ശാശ്വതപ്രതിഷ്ഠ പ്രാപിക്കുവാൻ പ്രയാസമാണെന്നും" പ്രസ്താവിച്ചിരുന്നതു് അക്ഷരംപ്രതി അന്വർത്ഥമാണു്. ഏതൊരു പ്രസ്ഥാനത്തിന്റെയും പരിപൂർണ്ണവിജയത്തിനു് മതിയായ മൂലധനം അത്യന്താപേക്ഷിതമാണല്ലോ. ഭാഷാപോഷണത്തിനു് അനുപേക്ഷണീയമായ നിഘണ്ടുനിർമ്മാണംപോലും ആശിക്കുന്നിടത്തോളം ഭംഗിയായി ഇതേവരെ സാധിക്കാതിരുന്നതു പ്രധാനമായി മൂലധനമില്ലാത്തതുകൊണ്ടു

മാത്രമാണ്. ഏതായാലും ഈ അവസരത്തിൽ ശ്രീകണ്ഠേശ്വരം ജി. പത്മനാഭപിള്ളയുടെ വിജയപര്യവസായിയായ നിഘണ്ടുനിർമ്മാണത്തിൽ അദ്ദേഹത്തെ ഞങ്ങൾ ഹാർദ്ദമായി അഭിനന്ദിച്ചുകൊള്ളട്ടെ.

രാജ്യമൊട്ടുക്കും, ഭിന്നസമുദായങ്ങളിലും വല്ലാതെ വർദ്ധിച്ചുവരുന്ന വർഗ്ഗീയസ്പർദ്ധയും, പരസ്പരമത്സരവും, പുരുഷദ്വേഷവും ആകുന്ന കളകൾ സകല കേരളീയരുടേയും പൊതുസ്വത്തായ സാഹിത്യകേദാരത്തിൽ കൊഴുത്തു തഴച്ചു വളരുവാൻ ഇടയാകാതെ മുളയിൽതന്നെ നുള്ളിക്കളയേണ്ടതാണെന്ന് എല്ലാ കൈരളീഭക്തന്മാരോടും നേരത്തേതന്നെ ഞങ്ങൾ ഉൽബോധിപ്പിച്ചുകൊള്ളുന്നു. ഗ്രന്ഥനിരൂപണാവസരങ്ങളിലും, അവതാരികകളോ അഭിപ്രായങ്ങളോ എഴുതുന്ന ഘട്ടങ്ങളിലും, ചില പത്രാധിപന്മാരും മഹാകവികളും ആളുംതരവും, സമുദായവും പ്രധാനമായി പരിഗണിച്ചു മണ്ഡനപരമായൊ ഖണ്ഡനപരമായൊ എഴുതിത്തള്ളുന്നതു് ഒരിക്കലും ആശാസ്യമല്ലതന്നെ. നിഷ്പക്ഷമായ നിരൂപണബുദ്ധിയും നിർമ്മലമായ സാഹിത്യാഭിവൃദ്ധിയും മാത്രം പരമലക്ഷ്യമായി ഗണിക്കാതെ വരുമ്പോഴാണ് അതു കളങ്കപങ്കിലമാകാനും, ഉദ്ദേശ്യശുദ്ധിയില്ലാത്തതാകാനും ഇടയാകുന്നതു്. അതിനാൽ സകല കേരളീയരും ജാതിമതഭേദമൊ വ്യക്തിവിദ്വേഷമൊ കൂടാതെ, മാതൃഭാഷാപോഷണത്തിനായി ഒത്തൊരുമിച്ച്, അത്യാന്തപരിശ്രമം ചെയ്യാൻ ഇടയാകത്തക്കവണ്ണം, സാഹിത്യപരിഷത്തു സകലരുടേയും പൊതുസ്വത്താക്കിത്തീർക്കുവാൻ ഭാഷാഭിമാനികൾ ഉത്സാഹിക്കേണ്ടതാണ്. ചില മഹാകവികളുടേയും, അവരുടെ പ്രശംസകന്മാരുടേയും, പാർശ്വവർത്തികളുടേയും ഇഷ്ടാനിഷ്ടങ്ങൾക്കു തക്കവണ്ണം സാഹിത്യപരിഷത്തു വളൎന്നുവരുവാൻ ഇടയാകുന്നതു് ആപൽക്കരമാണെന്നാണു ഞങ്ങളുടെ വ്യക്തമായ അഭിപ്രായം.

"ഈ സാഹിത്യപരിഷത്തിന്ന സാക്ഷാൽ കുംഭകൎണ്ണന്റെ മട്ടുണ്ടെന്നാണ് എനിക്കു തോന്നാറുള്ളതു്. അതു കൊല്ലത്തിൽ ഒരിക്കൽ ഉറക്കമുണരും. ഉണൎന്നാൽ കണ്ണിൽകണ്ട കവിതകളും ലേഖനങ്ങളും വാരിത്തിന്നു് വിശപ്പടക്കാൻ നോക്കും. ഇതിൽ ചില മധുരങ്ങളായ വാദങ്ങളും ഉൾപ്പെടുന്നില്ലെന്നു ഞാൻ പറയുന്നില്ല. പക്ഷെ അതുകൊണ്ടു നമ്മുടെ കൈരളിയ്ക്കു് എന്തു നേട്ടമാണുണ്ടാവുന്നതെന്നാണെന്റെ ചോദ്യം. ഇങ്ങിനെ ഉറക്കംതൂങ്ങിയായ ഒരു വൃദ്ധസാഹിത്യപരിഷത്തിന്റെ ഇഴഞ്ഞ ജീവിതം വ്യസനകരമാണ്. മനുഷ്യനെ ഉണൎത്തുകയും ഉയൎത്തുകയും ചെയ്യുന്ന ഒരു പുതിയ സാഹിത്യപ്രസ്ഥാനം നമുക്കിന്നു സൃഷ്ടിക്കേണ്ടിയിരിക്കുന്നു. കല കലയ്ക്കു വേണ്ടിയാണെന്നു പറയുന്ന

ത്തു് അബദ്ധവും വിഡ്ഢിത്തവുമാണ്. മനുഷ്യനു് ആവശ്യമുള്ളതെന്തും കലയിലുണ്ടു്; ഉണ്ടായിരിക്കുകയും വേണം. സാഹിത്യംമൂലം പല വമ്പിച്ച വിപ്ലവങ്ങളും ലോകത്തിലുണ്ടായിട്ടുണ്ടു്. രാജാവിൻെറ വാളിനേക്കാൾ സാഹിത്യകാരൻെറ തൂലികയ്ക്കാണ് അധികം ശക്തിയും മൂർച്ചയും കൂടുക. ഫ്രാൻസിലെ ഭരണപരിവർത്തനത്തിൻെറ പ്രധാന കാരണഭൂതന്മാർ വിശ്വവിഖ്യാതരായ റൂസ്സോവും വാൾട്ടയറുമാണല്ലോ. തേവിടിശ്ശിത്തെരുവിൽ കിടന്നലഞ്ഞിരുന്ന മലയാണ്മയെ പൂജ്യവും പൂതവുമായ ഒരു സ്ഥാനത്തേക്കുയർത്തിക്കൊണ്ടുവന്നതു വന്ദ്യമഹാകവികളായ വള്ളത്തോൾ, കുമാരനാശാൻ, നാലപ്പാടൻ എന്നിവരാണ്. ഇവരുടെ സൂക്തിതല്ലജങ്ങളിലും പരിവർത്തനത്തിൻെറ ലക്ഷണങ്ങൾ കാണാം. എല്ലാ പഴമകളേയും വലിച്ചെറിഞ്ഞു മനുഷ്യനു് ഉപയോഗപ്രദമായ ഒരു സാഹിത്യപ്രസ്ഥാനം സൃഷ്ടിക്കണം.” ഇപ്രകാരമാണു സാഹിത്യവിപ്ലവകാരികളുടെ പ്രതിനിധിയെന്ന നിലയിൽ ശ്രീമാൻ വി. ടി. ഭട്ടതിരിപ്പാട്ടു് ഇയ്യിടെ മട്ടന്നൂർ വെച്ചു കൂടിയ യുവജനസാഹിത്യ സമ്മേളനത്തെ ഉൽബോധിപ്പിച്ചതു്.

കൊല്ലത്തിൽ ഒരിക്കൽ ഉണർന്നെഴുന്നേററു്, താൻ ഒരിക്കലും ഉണരാത്ത ദീർഘനിദ്രയിൽ പെട്ടുപോയിട്ടില്ലെന്നു് ഇന്നത്തെ സാഹിത്യപരിഷത്തു കാണിച്ചുവരുന്നുണ്ടു്. അതു മുടങ്ങിപ്പോകാതെ കഴിഞ്ഞുകൂടുന്നതു പലരേയും അത്ഭുതപരതന്ത്രരാക്കാറുമുണ്ടു്. സരസഗദ്യകാരനായ ശ്രീമാൻ മൂർക്കോത്തു കുമാരൻ ഇക്കഴിഞ്ഞ പരിഷത്തിൽ വായിച്ച ഉപന്യാസത്തിൻെറ മുഖവുരയായി പറഞ്ഞിരുന്ന ഭാഗം ഈ ഘട്ടത്തിൽ പ്രത്യേകം പ്രസ്താവാർഹമാണ്. കുട്ടികളുടെ കായികമത്സരങ്ങളിൽ കണ്ടുവരാറുള്ള ‘റിലേറേസിനോടാണ്’ അദ്ദേഹം സാഹിത്യപരിഷത്വാർഷികസമ്മേളനത്തെ ഉപമിച്ചതു്. ഒരു കുട്ടി കൊടിപിടിച്ചുകൊണ്ടു് ഓടിച്ചെന്നു തൻെറ കൂട്ടുകാരനെ ഏല്പിക്കുകയും, അയാൾ അതുംകൊണ്ടു് ഓടി അടുത്ത കൂട്ടുകാരനെ ഏല്പിക്കുകയും, അങ്ങിനെ സങ്കേതസ്ഥാനം വരെയുള്ള ഓട്ടത്തിൽ അവസാനമായി ജയിക്കുകയും ചെയ്യുന്ന വിനോദവിശേഷമാണല്ലോ റിലേറേസ്. അതുപോലെ, നവമസാഹിത്യപരിഷത്പതാകയും വഹിച്ചുകൊണ്ടു ഞങ്ങൾ തലശ്ശേരിയിൽനിന്നും ഓടിക്കിതച്ചു്, ഒരുവിധത്തിൽ തൃശ്ശൂരെത്തി പത്താമത്തെ പരിഷത്ഭാരവാഹികളെ ഏല്പിച്ചിരിക്കുന്നുവെന്നും അതുംകൊണ്ടു് അവർ ഓടുന്ന ഓട്ടം കാണാൻ വളരെ രസമുണ്ടായിരിക്കുമെന്നും ആണു പരിഷത്പ്രവർത്തകന്മാരുടെ വിഷമതകളെ ഫലിതരൂപത്തിൽ അദ്ദേഹം ചിത്രീകരിച്ചതു്. ഇപ്രകാരം പരിഷത്തു വെറും കളിയായിക്കലാശിക്കാനിടയാകാതെ, ആണ്ടുതോറും കാര്യമായി നടത്തത്തക്കവണ്ണം വേണ്ട

വ്യവസ്ഥകൾ ഉണ്ടാക്കുന്ന വിഷയത്തിൽ, ഭാഷാഭിമാനികളുടെ സവിശേഷമായ ശ്രദ്ധ പതിഞ്ഞുകണ്ടാൽ കൊള്ളാമെന്നു ഞങ്ങൾക്കു് അതിയായ ആഗ്രഹമുണ്ടു്.

ഇക്കഴിഞ്ഞ ഏപ്രിൽമാസത്തിൽ, മഹാത്മാ ഗാന്ധിയുടെ മഹനീയാദ്ധ്യക്ഷത്തിൽ നാഗപുരിയിൽ വെച്ചു്, സമസ്തഭാരതീയ സാഹിത്യപരിഷത്തു സമ്മേളിക്കുകയുണ്ടായി. ഇന്ത്യൻ സാഹിത്യകാരന്മാരെ ഒരേ വേദിയിൽ കൂടിച്ചേരാനിടയാക്കിയതും, ഇൻഡ്യൻ സംസ്കാരത്തിന്റേയും സാഹിത്യത്തിന്റേയും ഏകത്വത്തെ പ്രകാശിപ്പിക്കുന്നതിനുള്ള സാദ്ധ്യതകളെ സ്വരൂപിച്ചതും ആയ ഒരു സാഹിത്യസന്ധി ആയിരുന്നു അതു്. "ചൈതന്യന്റെ ഗീതങ്ങൾ ബങ്കാളിനും ഒറീസ്സയ്ക്കും പുറത്തു് ഒരടച്ചുവെച്ച പുസ്തകമാണു് എന്നതു് ലജ്ജാവഹമല്ലേ?" എന്നാണു ഗാന്ധിജി ചോദിച്ചതു്. ഇന്ത്യയിലെ വിവിധസംസ്ഥാനങ്ങളിലുമുള്ള ജനങ്ങളെ സമീപിക്കുവാൻ ഹിന്ദി—ഹിന്ദുസ്ഥാനി ഒന്നു മാത്രമാണു് നമുക്കുള്ള മാർഗ്ഗം. അതിനെപ്പററി കാകാകലേൽക്കാർ പ്രസംഗിച്ചതിപ്രകാരമാണു്. "അതു് ഇന്നാട്ടിൽ പിറന്നതാണു്; ഇൻഡ്യയിലെ ഋഷീശ്വരന്മാർ തങ്ങളുടെ കീർത്തനങ്ങൾക്കും പാട്ടുകൾക്കും ഉപയോഗിച്ച ഭാഷ അതാണു്. അതു കൂടുതൽ വിപുലമാക്കാവുന്നതും, എല്ലാത്തിനേയും ഉൾക്കൊള്ളുവാൻ സാമർത്ഥ്യവും എല്ലാം അടങ്ങിയിട്ടുള്ളതുമാകുന്നു. വ്യാകരണഗ്രന്ഥങ്ങളാകട്ടെ, കാവ്യമധുരിമയാകട്ടെ ഒരു വ്രണിതഹൃദയത്തെ സമാശ്വസിപ്പിക്കുവാൻ സമർത്ഥമല്ല. നാം ഒരു ദരിദ്രജനസമുദായത്തിന്റെ—പാടത്തിൽ പണിചെയ്തു വിയർപ്പുമുത്തുകളണിയുന്ന കൃഷകരുടേയും നിരന്തരാദ്ധ്വാനത്തിൽ നിമഗ്നരായ വേലക്കാരുടേയും പ്രതിനിധികളാണെന്നു സർവ്വഥാ ഓർക്കേണ്ടതാണു്. നാം ജനസാമാന്യത്തിന്റെ ഹൃദയത്തെ സ്പർശിക്കുകയും അവിടെ ഒരു സ്ഥാനം നേടുകയും വേണം. അങ്ങിനെയായാൽ മാത്രമേ നമുക്കു് അവരുടെ ഇടയിൽ ഐക്യം സ്ഥാപിക്കാൻ സാധിക്കയുള്ളു. അതു രാജ്യത്തിനു് അമൂല്യമായ ഒരു ശക്തിയായിത്തീരുകയും ചെയ്യും. സാഹിത്യം ജനസാമാന്യത്തിനു പ്രയോജനപ്രദമാകണമെങ്കിൽ വളരെയൊന്നും വിഷമിക്കാതെ അവർക്കു മനസ്സിലാക്കാൻ കഴിയുന്ന ഭാഷയിൽ കൂടി അതു പ്രകാശിപ്പിക്കണം. അതുകൊണ്ടു നാം നമ്മുടെ പൊതുഭാഷയെ കൂടുതൽ ശാലീനമാക്കുവാൻ കരുതിക്കൂട്ടി യത്നിക്കേണ്ടതാണു്". തനിക്കതിന്നധികാരമുണ്ടായിരുന്നുവെങ്കിൽ, ശൃംഗാരസാഹിത്യം, വർഗ്ഗീയത, മതഭ്രാന്തു്, വ്യക്തികളോ വിഭാഗങ്ങളോ വർഗ്ഗങ്ങളോ തമ്മിൽ ദ്വേഷചിന്ത, വെറുപ്പു് എന്നിവ വളർത്താനുദ്ദേശിക്കപ്പെട്ട എല്ലാ സാഹിത്യവും താൻ തടയുമായിരുന്നുവെന്നും ഗാന്ധിജി പറഞ്ഞു. പ്രസ്തുത സമസ്തഭാരതസാഹിത്യപരിഷത്തിനോടു മഹാരാഷ്ട്രസാഹിത്യസമ്മേ

ളനം, കാനറിസ് സാഹിത്യസമ്മേളനം, ഗുജറാററ്സാഹിത്യപരിഷത്ത് മുതലായവ സംഘടിപ്പിക്കപ്പെട്ടിരിക്കുന്നു. അതിനാൽ സമസ്തകേരളസാഹിത്യപരിഷത്തിനേയും അതിനോടു സംഘടിപ്പിക്കാൻ യത്നിക്കേണ്ടതു് അത്യന്താപേക്ഷിതമാണ്. "ഓരോ ഇൻഡ്യൻ സംസ്ഥാനവും തങ്ങളുടെ അത്യുത്തമവും മഹനീയവുമായതെല്ലാം സംഭാവനചെയ്തിട്ടുള്ള ഒരു സാഹിത്യസമുച്ചയത്തേയും, വളൎന്നുവരുന്ന ദേശീയഭാഷയേയും, ഒന്നോ രണ്ടോ ദശാബ്ദങ്ങൾക്കകം ദശിച്ചേക്കാം" എന്നുള്ള മി: കെ. എം. മുൻഷിയുടെ ശുഭപ്രതീക്ഷ സഫലമാക്കാൻ കേരളീയരും ഉത്സാഹിക്കണം.

പൊതുവായി ഇത്രമാത്രം തല്ക്കാലം പ്രസ്താവിച്ചുകൊണ്ടു് കഴിഞ്ഞ കേരളസാഹിത്യപരിഷത്തിനെക്കുറിച്ചു പ്രത്യേകമായി ചില അഭിപ്രായങ്ങൾ കൂടി രേഖപ്പെടുത്തിക്കൊള്ളട്ടെ. സാഹിത്യസാമ്രാട്ടായ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു് ഇതേവരെ കഴിഞ്ഞ മറെറല്ലാ സാഹിത്യപരിഷത്തുകളിലും സന്നിഹിതനായി സമ്മേളനനടപടികളെ വേണ്ടപോലെ നയിച്ചുവന്നിട്ടുള്ളതു കണ്ടിട്ടുള്ളവൎക്കു്, സ്വപുത്രന്റെ അകാലചരമത്താലാണെങ്കിലും അദ്ദേഹത്തിന്റെ അസാന്നിദ്ധ്യം സന്താപകരം തന്നെയായിരുന്നു. "പരിഷത്തിൽ ചാടിവീണു പത്തി പൊക്കിപ്പിടിക്കുവാൻ" അരയും തലയും മുറുക്കിയും, ചില മഹാകവികളുടെ മുൻപിൽ മുണ്ടരയിൽ കെട്ടി, വാപൊത്തി, ഓച്ഛാനിച്ചു്, കപടവിനയം അഭിനയിച്ചും, തങ്ങളുടെ പൊട്ടക്കവിതാഗ്രന്ഥങ്ങൾക്കു പ്രശംസാരൂപത്തിലുള്ള സട്ടിഫിക്കറ്റുകൾ അവരിൽനിന്നും തട്ടിയെടുക്കാമെന്നു മോഹിച്ചും, ചില യുവകവികളും സാഹിത്യകാരന്മാരും കാട്ടിക്കൂട്ടുന്ന ഗോഷ്ടികൾ കേവലം ജുഗുപ്സാവഹങ്ങൾതന്നെ.

ഇക്കഴിഞ്ഞപ്രാവശ്യം സാഹിത്യപരിഷത്സമ്മേളനങ്ങളുടെ അദ്ധ്യക്ഷനായി ഒരു മാന്യൻ മാത്രം മതിയാകുമെന്നു തീരുമാനിച്ചതും, വിവാദം എന്ന വിഷയത്തിനു മാത്രമായി ഒരു പ്രത്യേക യോഗവുംകൂടി നടത്തിയതും, അത്യന്തം ആശാസ്യവും അനുകരണീയവുമായ ഒരു പുതിയ പരിവൎത്തനമായിരുന്നു. അതിൽ പ്രവൎത്തകന്മാരെ ഞങ്ങൾ ഹാൎദ്ദമായി അഭിനന്ദിച്ചുകൊള്ളുന്നു. എങ്കിലും 'വിവാദ'നിൎവ്വഹണത്തിൽ ചില പരിഷ്കാരങ്ങൾകൂടി വേണമെന്നു മുന്നനുഭവങ്ങൾ വിളിച്ചുപറയുന്നുണ്ടു്. കേവലം വാദത്തിനുവേണ്ടി മാത്രമായും, ബാലിശമായും, പുരുഷദ്വേഷപരമായും വാദപ്രതിവാദങ്ങളുടെ ഗതിയും രീതിയും വരാതിരിക്കാൻ പ്രവൎത്തകന്മാർ പ്രത്യേകം നിഷ്കൎഷിക്കുകയും അദ്ധ്യക്ഷന്മാർ സ്വാധികാരം പ്രയോഗിച്ചു നടപടികൾ നിയന്ത്രിക്കുകയും വേണം. ലിപിപരിഷ്കാരം, നിഘണ്ടുനിൎമ്മാണം, പൊതുഭാഷാസ്വീകരണം, കലാപരിപോഷണം മുതലായ സാങ്കേതിക വിഷയങ്ങളിൽ പ്രത്യേക പാണ്ഡിത്യവും, പരിചയവും, വാസനയും, അ

ഭിരുചിയും തികഞ്ഞ മാന്യന്മാർ പ്രത്യേകം പ്രത്യേകം ഒരുമിച്ചുകൂടി, വാദപ്രതിവാദം ചെയ്തു തീരുമാനിക്കപ്പെടുന്ന പ്രമേയങ്ങൾ, വീണ്ടും പരസ്യസമ്മേളനത്തിൻെറ പര്യാലോചനയ്ക്കു സമപ്പിച്ചു ശക്തിയും സമയവും പാഴാക്കാതെ, അദ്ധ്യക്ഷസ്ഥാനത്തുനിന്നുതന്നെ അവയെ അവതരിപ്പിച്ചു പാസാക്കുന്നതു കൂടുതൽ പ്രയോജനകരവും രസപ്രദവുമായിരിക്കും. പരിഷത്തിൻെറ ഗൗരവത്തിനും, അഭിമാനത്തിനും, നിലയ്ക്കും വിലയ്ക്കും അനുചിതമായ രംഗങ്ങൾ പ്രദശിപ്പിക്കാതെ കഴിക്കാനും, മുൻപറഞ്ഞ നിദ്ദേശങ്ങൾ മൂലം, സാധിക്കും.

അഞ്ചെട്ടുവരി പദ്യമോ, നാലുപുറം ഗദ്യമോ എഴുതുന്നവരെല്ലാം കവികളും സാഹിത്യകാരന്മാരും ആണെന്നു സ്വയം നടിച്ചു, പരിഷത്തിൽ ചാടിവീണു പേരെടുക്കാൻ സാമാന്യമായി ആഗ്രഹിക്കാറുണ്ട്. അതിനുവേണ്ട സൗകയ്യം ഉണ്ടാക്കണമെന്നു ശുപാശ്കൊണ്ടും മററും പല യുവകവികളും—കവയിത്രികളുംകൂടി—പരിഷത് കായ്യദശിമാരെ അലട്ടാറുമുണ്ട്. കേവലം ശുഷ്കങ്ങളായ നെടുനെടുങ്കൻ ഉപന്യാസങ്ങളും, അനത്ഥകരങ്ങളായ കവിതാഖണ്ഡങ്ങളും വായിച്ച്, മററാക്ക് രസിക്കാത്തവയാണെങ്കിലും, തന്നെത്താൻ രസിച്ച്, ലേശംപോലും ഔചിത്യചിന്തകൂടാതെ, സഭാവാസികളുടെ ക്ഷമയെ പരീക്ഷിക്കുവാനും, വിലയേറിയ സമയം നഷ്ടപ്പെടുത്താനും, ചിലർ തുനിയാറുണ്ടെന്നുള്ളതു് അനുഭവവേദ്യമാണ്. സമ്മേളനനടപടികൾക്കു കശനമായ നിയന്ത്രണവും ശരിയായ നിയതസ്ഥിതിയും ഇല്ലാതെ വന്നാൽ പരിഷത്തിൻെറ ഗൌരവവും തന്മൂലം ഉണ്ടാകേണ്ട പ്രയോജനവും തീരേ കുറഞ്ഞുപോകുമെന്നുള്ളതു തീച്ചതന്നെ. പ്രസ്തുത കാരണങ്ങളാൽ പരിഷത്സമ്മേളനങ്ങളിൽ വായിക്കേണ്ട കവിതകളോ ഉപന്യാസങ്ങളോ ഭാരവാഹികൾക്കു നേരത്തേതന്നെ കിട്ടിയിരിക്കണമെന്നു നിർബന്ധം വേണം. ഭാരവാഹികൾ തിരഞ്ഞെടുക്കുന്ന ഒരു ചെറിയ പരിശോധനക്കമ്മിററിക്ക് അവയുടെ ത്യാജ്യഗ്രാഹ്യവിവേചനത്തിനു പൂണ്ണാധികാരമുണ്ടായിരിക്കുമെന്നു പ്രഖ്യാപനം ചെയ്യണം. സമയവും സൌകയ്യവും ഭാഷാപോഷണാഭിലാഷവും തികഞ്ഞ ഏതാനും പണ്ഡിതവരേണ്യന്മാരായിരിക്കണം പരിശോധനക്കമ്മിററിയിലെ അംഗങ്ങൾ എന്നു പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലോ. ഇപ്രകാരമെല്ലാം ചെയ്യുന്നപക്ഷം, അതീതകാലങ്ങളിലെ പരിഷൽ സമ്മേളനങ്ങളിൽകണ്ടുവരാറുള്ള മിക്ക കുഴപ്പങ്ങളും ക്രമക്കേടുകളും ബഹളങ്ങളും കൂടാതെ കഴിക്കാം. സവ്വോപരി, സാഹിത്യപരിഷത്തിൽ കൂടുതൽ അംഗങ്ങളെച്ചേത്തു്, അതിനെ സാവ്ജനീനമായ സ്ഥാപനമാക്കുകയും, വിശാലങ്ങളായ ആദശങ്ങളോടുകൂടി സമസ്തഭാരതസാഹിത്യ പരിഷത്തിനോടു സംഘടിപ്പിക്കുകയും, ഗവ

മേന്മണ്ടകളുടെ, സഹായസഹകരണങ്ങളും സമ്പാദിച്ചു ഭാഷാപോഷണം സുസാദ്ധ്യമാക്കുകയും ചെയ്യാൻ കൈരളീഭക്തന്മാരെല്ലാം അശ്രാന്തം പരിശ്രമിക്കേണ്ടതു് അവരുടെ കർത്തവ്യകർമ്മവും ഉൽകൃഷ്ടധർമ്മവും ആണു്. കഴിഞ്ഞ പരിഷത്സമ്മേളനനടപടികളിൽ കേവലം ദോഷൈകദൃക്കുകളാകാതെ, ആശാസ്യവും അനുകർത്തവ്യവുമെന്നു ഞങ്ങൾക്കു തോന്നിയ ചില അഭിപ്രായങ്ങളും നിർദ്ദേശങ്ങളും, വായനക്കാരുടെ ആലോചനയ്ക്കായി സമർപ്പിച്ചുകൊണ്ടും, പരിഷത്തു് മുടങ്ങിപ്പോകാൻ ഇടവരുത്താതെ എത്രയും ചുരുങ്ങിയ സമയത്തിനുള്ളിൽ ഇത്രയെങ്കിലും വിജയകരമാക്കിയതിൽ പ്രവർത്തകന്മാരെ ഹാർദ്ദമായി അഭിനന്ദിച്ചുകൊണ്ടും തല്ക്കാലം വിരമിച്ചുകൊള്ളുന്നു.

---

# സമസ്ത കേരള സാഹിത്യപരിഷത്തിന്റെ ദശമവാർഷികയോഗം

(സ്വന്തം റിപ്പോർട്ടർ)

## പ്രഥമസമ്മേളനം

സമസ്തകേരളസാഹിത്യപരിഷത്തിന്റെ പത്താമത്തു വാർഷികസമ്മേളനം, തൃശ്ശിവപേരൂർ സെന്റുതോമസ്കാളേജിൽ വെച്ചു്, ഇക്കഴിഞ്ഞ മേടമാസം 18-ാം, 19-ാം തീയതികളിൽ സാഘോഷം കൊണ്ടാടിയിരിക്കുന്നു. കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്നും പല സാഹിത്യരസികന്മാരും സമ്മേളനത്തിൽ സന്നിഹിതരായിരുന്നു. തൃശ്ശിവപേരൂരിലെ പൌരപ്രമാണികളും അപൂർവ്വം മഹിളാജനങ്ങളും തങ്ങളുടെ സാന്നിദ്ധ്യത്താൽ പരിഷൽസമ്മേളനത്തെ അലങ്കരിക്കുകയുമുണ്ടായി. എങ്കിലും ഇടപ്പള്ളി, തൃശ്ശിവപേരൂർ വിവേകോദയംസ്കൂൾ, തിരുവനന്തപുരം മുതലായ സ്ഥലങ്ങളിൽവെച്ചു്, ആദ്യകാലങ്ങളിൽ അത്യാഘോഷപൂർവ്വം നടത്തിയ സമ്മേളനങ്ങളെ അപേക്ഷിച്ചു്, ഈ പ്രാവശ്യം പരിഷത്തിൽ സംബന്ധിച്ചിരുന്നവരുടെ എണ്ണവും, അതിന്റെ വണ്ണവും, കുറവായിരുന്നുവെന്നു പറയാതെ നിവൃത്തിയില്ല. ഇക്കഴിഞ്ഞ പരിഷത്തിൽ അദ്ധ്യക്ഷപീഠത്തെ അലങ്കരിച്ചിരുന്നതു ശ്രീമാൻ വി. കൃഷ്ണൻതമ്പി ബി. എ. അവർകളായിരുന്നു. പ്രസംഗമഞ്ചത്തിൽതന്നെ അദ്ദേഹത്തിന്റെ സമീപത്തായി, മഹാകവി ഉ

ളളൂർ എസ്. പരമേശ്വരയ്യർ എം. എ., ബി. എൽ., എം. ആർ. ഏ. എസ്സും തൃശ്ശിവപേരൂർ കാത്തോലിക്കബിഷപ്പ് ഡാക്ടർ ഫ്രാൻസിസ് വാഴപ്പിള്ളി തിരുമനസ്സുകൊണ്ടും ഉപവിഷ്ടരായിരുന്നു. കേരളസാഹിത്യസാമ്രാട്ടായ അപ്പൻതമ്പുരാൻതിരുമനസ്സുകൊണ്ടും, ഏതാനും വർഷങ്ങളായി കേരളകലാപരിപോഷണത്തിൽതന്നെ ബദ്ധശ്രദ്ധനായ മഹാകവി വള്ളത്തോളും അവരുടെ അഭാവത്താൽ മാത്രം പരിഷത്തിൽ പരിശോഭിക്കാനിടയായതു് സന്താപകരംതന്നെ. സ്വപുത്രന്റെ അകാലചരമം നിമിത്തമായിരുന്നു, അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു സാഹിത്യപരിഷൽസമ്മേളനങ്ങളിൽ സംബന്ധിക്കാതിരുന്നതു്. പരേതന്റെ ആത്മാവിനു നിത്യശാന്തിയുണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുവാൻ ഈ അവസരം ഉപയോഗിച്ചുകൊള്ളുന്നു

ഗായകകവിയായ ശ്രീമാൻ കെ. പി. ശാസ്ത്രി അവർകളുടെ കൈരളീപ്രാർത്ഥനയായിരുന്നു കാര്യപരിപാടിയിൽ ഒന്നാമതായിച്ചേർത്തിരുന്നതു്. എന്തുകാരണത്താലോ മി: ശാസ്ത്രി വന്നുചേരാഞ്ഞതിനാൽ, പ്രാർത്ഥനകൂടാതെതന്നെ സമ്മേളനം സമാരംഭിച്ചു. സെൻറുതോമസ് കാളേജു പ്രിൻസിപ്പാൾ, റവ: ഫാദർ ജാൺ പാലോക്കാരൻ എം. ഏ. വായിച്ച സ്വാഗതപ്രസംഗത്തിൽ, വിവിധമതജാതിമതസ്ഥരായ ജനസഞ്ചയത്താൽ അധിവസിക്കപ്പെടുന്ന കേരളഭൂമിയിൽ സ്വഭാഷാസാഹിത്യത്തിനു് സാർവ്വജനീനത്വം ഇന്നുവരെ പൂർണ്ണമായി കൈവന്നുകഴിഞ്ഞിട്ടില്ലാത്തതു് ഒരു വലിയ ന്യൂനതയാണെന്നും, ഏകഭാഷാധിഗതമായ ഒരു നാട്ടിൽ ഏതാനുംചില സമുദായങ്ങളോ വ്യക്തികളോ മാത്രംചേർന്നു് സാധിക്കുന്ന സാഹിതീപോഷണപരിശ്രമങ്ങൾ ശാശ്വൽപ്രതിഷ്ഠ പ്രാപിക്കാൻ പ്രയാസമാണെന്നും, ഈ പണ്ഡിതപരിഷത്തു് അചിരേണ വളൎന്നു സുപ്രസിദ്ധമായ ഫ്രെഞ്ചു അക്കാഡമിയുടേയോ മറേറാ പ്രശസ്തമായ ഒരാദർശത്തെ കഴിയുന്നതും അനുകരിച്ചു് പ്രവർത്തനോന്മുഖമായാൽ കൊള്ളാമെന്നും, ഇതു സാധിക്കുന്നതിനു് നമ്മുടെ ഗവർമ്മെണ്ടുകളുടേയും പ്രഭുജനങ്ങളുടേയും അനുകമ്പ സമ്പാദിക്കുകയും ഏതെങ്കിലും വിധത്തിൽ ഒരു ധനശേഖരം ഉണ്ടാക്കുകയും ചെയ്യാൻ ഭാരവാഹികൾ ഉത്സാഹിക്കണമെന്നും, തങ്ങളുടെ അപേക്ഷയും ക്ഷണവും സ്വീകരിച്ചു് സമ്മേളനത്തിൽ സന്നിഹിതരായിരിക്കുന്ന സകലൎക്കും സ്വാഗതം ആശംസിച്ചുകൊള്ളുന്നുവെന്നും പ്രത്യേകം പ്രസ്താവിച്ചിരുന്നു. പരിഷത്തിനു് സകലവിജയങ്ങളും ആശംസിച്ചുകൊണ്ടു് അഖിലഭാരതസാഹിത്യപരിഷത് സിക്രട്ടറിമാരായ പണ്ഡിത ഹരിഹരശർമ്മ, കാകാകലേൽക്കാർ എന്നീ മാന്യന്മാരും, സാഹിത്യപഞ്ചാനനൻ ശ്രീമാൻ പി. കെ. നാരായണപിള്ള അവർകൾ ബി. എ. ബി.എൽ—ം അയച്ചിരുന്ന സന്ദേശങ്ങൾ ജായിൻറു സിക്രട്ടറി വിദ്വാൻ ജി. ശങ്കരക്കുറുപ്പു് അവർകൾ സമ്മേളനത്തിൽ

വായിക്കുകയുണ്ടായി. അതിനുശേഷം, മി: കെ. കെ. രാജാ "എന്റെ സാഹിത്യപരിഷത്ത്" എന്ന കവിത വായിച്ചു. പിന്നീട്, ശ്രീമാൻ എം. പി. പാൾ എം. എ. "ഭാഷാസാഹിത്യത്തിലെ ചില പ്രസിദ്ധ കഥാപാത്രങ്ങൾ" എന്ന വിഷയത്തെപ്പററി ഒരു ഉപന്യാസം വായിച്ചു. അതിൽ മാർത്താണ്ഡവമ്മയിലെ സുഭദ്ര, ശാരദയിലെ വൈത്തിപ്പട്ടർ, ഭാസ്കരമേനോനിലെ പോലീസ് ഇൻസ്പെക്ടർ മുതലായ കഥാപാത്രങ്ങളെ അദ്ദേഹം പ്രത്യേകം ചൂണ്ടിക്കാണിക്കുകയും പ്രസ്തുത ഗ്രന്ഥകത്താക്കളുടെ പാത്രനിമ്മാണപാടവത്തെ ഉദാഹരണസഹിതം വിവരിക്കുകയും ചെയ്തു.

തദനന്തരം "വിപ്ളവത്തിന്റെ വിളികൾ" എന്ന കവിത ശ്രീമാൻ ചങ്ങമ്പുഴ കൃഷ്ണപിള്ള അവർകൾ വായിക്കുകയുണ്ടായി. ഇതിനെതുടന്നു ശ്രീമാൻ മൂക്കോത്തു കുമാരൻ "പ്രസാധകന്മാരും ഗ്രന്ഥകത്താക്കളും" എന്ന സരസവും ഫലിതസമ്പൂണ്ണവും ആയ പ്രസംഗം എഴുതി വായിച്ചു. അതിനുശേഷം വിദ്വാൻ വി. വി. കെ. നമ്പ്യാർ "കിഴക്കും പടിഞ്ഞാറും" എന്ന ഒരു കവിതയും, മി: ദേവദാസ് ബി. എ. (ആണേഴ്സ്) "നമ്മുടെ നാടകവേദി"യെപ്പററി സരസവും സാരസമ്പൂണ്ണവും ആയ ഒരു പന്യാസവും പാരായണം ചെയ്തു. പണ്ഡിതർ വെള്ളായ്ക്കൽ ഗോവിന്ദമേനോൻ അവർകളുടെ "പിച്ചക്കാരി" എന്ന കവിതാപാരായണത്തിനുശേഷം പ്രഥമസമ്മേളനം മംഗളമായി പയ്യവസാനിച്ചു.

## ദ്വിതീയസമ്മേളനം

അദ്ധ്യക്ഷൻ മി: വി. കൃഷ്ണൻതമ്പി വന്നെത്തുവാൻ അല്പം താമസിച്ചതുകൊണ്ട് മഹാകവി ഉള്ളൂരിന്റെ ആദ്ധ്യക്ഷത്തിൽ ഉച്ചയ്ക്കുശേഷം ദ്വിതീയസമ്മേളനം സമാരംഭിച്ചു. ആദ്യമായി മഹാകവി വള്ളത്തോൾ, മദ്രാസ് പ്രസിഡൻസി കാളേജ് പ്രൊഫസ്സർ ഡാക്ടർ പി. ജെ. തോമസ്സ് മുതലായ മാന്യന്മാരുടെ മംഗളാശംസാസന്ദേശങ്ങൾ ജായിൻറു സിക്രട്ടറി മി: ജി. ശങ്കരക്കുറുപ്പ് സമ്മേളനത്തിൽ വായിച്ചു. പിന്നീട് പണ്ഡിററ് കെ. പി. കറുപ്പൻ, "ഗുണമേറും ഭത്താവേ" എന്ന മട്ടിൽ "മാതൃപാദങ്ങളിൽ" എന്ന കവിത വായിച്ചതിന്നപ്പോഴേക്കും അദ്ധ്യക്ഷൻ മി: വി. കൃഷ്ണൻതമ്പി വന്നെത്തുകയും അദ്ദേഹത്തിന്റെ ആദ്ധ്യക്ഷത്തിൽ തന്നെ വീണ്ടും സമ്മേളനനടപടികൾ തുടരുകയും ചെയ്തു. പിന്നീട് മി: ടി. രാമൻനായർ ഗാഥാരീതിയിലുള്ള ഒരു കവിത വായിച്ചു. ഇന്നേവരെ നടത്തിയ കേരളസാഹിത്യപരിഷത്സമ്മേളനങ്ങളിൽ നടന്നിട്ടില്ലാത്ത "വിവാദം" ആണു പിന്നീടുണ്ടായതു്. ആവശ്യമാണെന്നു തോന്നുന്ന പ്ര

മേയങ്ങൾ അവതരിപ്പിക്കുകയും, അതിനെപ്പററി വാദപ്രതിവാദം നടത്തി സമ്മേളനത്തിൽ സംബന്ധിക്കുന്നവരുടെ വോട്ടെടുത്തു് അവ പാസാക്കുകയും ചെയ്യുന്ന ഈ നൂതനരീതി ഇനി മേലാലും സർവ്വഥാ ആശാസ്യവും സ്വീകാര്യവും ആണ്.

## മഹാകവി ഉള്ളൂർ

"കേരള സർവ്വകലാശാല ഉടൻ സ്ഥാപിക്കണം" എന്ന പ്രമേയത്തിൽ 'ഉടൻ' എന്നതിനു പകരം 'കഴിയുന്നതും വേഗത്തിൽ' എന്ന ചെറിയ ഭേദഗതി ചെയ്തുകൊണ്ടും കാര്യകാരണങ്ങൾ വിശദമായി വിവരിച്ചുകൊണ്ടും മഹാകവി ഉള്ളൂർ വിജ്ഞാനപ്രദമായ ഒരു ഗംഭീരപ്രസംഗത്തോടുകൂടി അതു് സമ്മേളനത്തിൽ അവതരിപ്പിച്ചു.

"കേരളസർവ്വകലാശാലാസ്ഥാപനകാര്യത്തിൽ സമസ്തകേരളസാഹിത്യപരിഷത്തു് എന്തു പ്രവർത്തിച്ചു എന്നു പല പത്രപ്രതിനിധികളും എന്നോടു ചോദിച്ചിട്ടുണ്ടു്. വാസ്തവത്തിൽ ഇതിന്നു മറുപടി പറയേണ്ടുന്നാവശ്യമുണ്ടെന്നു തോന്നുന്നില്ല. സാഹിത്യപരിഷത്തിൻെറ ഉദ്ദേശ്യം സർവ്വകലാശാലാസ്ഥാപനമല്ലെന്നു നിങ്ങൾക്കു നിശ്ചയമുണ്ടല്ലോ. സർവ്വകലാശാല ഗവർമ്മേണ്ടുകളാണു സ്ഥാപിക്കേണ്ടതു്. ഇവിടെ ഹാജരായിട്ടുള്ള മഹാന്മാർ 3 ഗവർമ്മേണ്ടുകളേയും (കൊച്ചി, മദ്രാസ്, തിരുവിതാംകൂർ) വേണ്ടപോലെ ഉൽബോധിപ്പിക്കുന്ന പക്ഷം ഈ കാര്യം എളുപ്പത്തിൽ സാധിക്കും. ഇതിന്നു എന്തെല്ലാം മാർഗ്ഗങ്ങൾ സ്വീകരിക്കണമെന്നു ഞാൻ വിവരിക്കാം. ഭാരതത്തിലെ അന്യസ്ഥലങ്ങളെ അപേക്ഷിച്ചു സംസ്കാരത്തിൽ കേരളം ഉന്നതനിലയിൽ എത്തിക്കഴിഞ്ഞിട്ടുണ്ടു്. ഇവിടെ സർവ്വജാതിമതസ്ഥന്മാർക്കും സാമാന്യം വിദ്യാഭ്യാസം ലഭിച്ചിട്ടുണ്ടു്. കേരളത്തിൽ ഇംഗ്ലീഷിന്നു 120 കൊല്ലത്തെ പഴക്കമുണ്ടു്. 1816-ലാണു തിരുവിതാംകൂറിൽ നാഗർകോവിൽ, കോട്ടയം എന്നീ സ്ഥലങ്ങളിൽ ഓരോ ഇംഗ്ലീഷ് ഹൈസ്ക്കൂളുകൾ സ്ഥാപിച്ചതു്. 1822-ൽ തിരുവനന്തപുരത്തും ഒരു ഇംഗ്ലീഷ്സ്ക്കൂൾ സ്ഥാപിക്കപ്പെട്ടു. 1836-നു മുമ്പായി തിരുവിതാംകൂറിൽ 4 ഇംഗ്ലീഷ്സ്ക്കൂളുകൾ (District Schools) സ്ഥാപിച്ചുകഴിഞ്ഞിട്ടുള്ളതിൽ നിന്നും 100 കൊല്ലത്തെ പഴക്കം ഉണ്ടെന്നു വിശദമായിരിക്കുമല്ലോ. ഇപ്രകാരം കൊച്ചിയിലും ബ്രിട്ടീഷ്മലബാറിലും 100-ൽ പരം കൊല്ലം പഴക്കമുള്ള ആംഗ്ലേയവിദ്യാലയങ്ങൾ കാണും.

വിദ്യാഭ്യാസപരിഷ്കാരത്തെ സംബന്ധിച്ചും മററും അന്വേഷിപ്പാൻ 1872-ൽ ഇന്ത്യാഗവർമ്മേൻറു് ഒരു കമ്മീഷൻ ഏപ്പെടുത്തി. ആ കമ്മീഷൻ മുൻപാകെ തെളിവുകൊടുത്തവരിൽ ഒരാളായ ഡാക്ടർ വി. എം.

മില്ലർ കേരളത്തിന്ന് ഒരു പ്രത്യേക സർവ്വകലാശാല സ്ഥാപിക്കണമെന്നഭി പ്രായപ്പെട്ടിട്ടുണ്ട്. പിന്നീട് റാലി കമ്മീഷൻ മുമ്പാകെ മിസ്റ്റർ ആർ. എസ്സ്. ലബ്ബർ മൊഴി കൊടുത്തപ്പോൾ തിരുവനന്തപുരത്തു് ഒരു സർവ്വക ലാശാല സ്ഥാപിക്കണമെന്നു ബലമായി അഭിപ്രായപ്പെട്ടിരിക്കുന്നു. ഇതു ഏകദേശം 50 കൊല്ലങ്ങൾക്കു മുമ്പാണെന്നു നിങ്ങൾ ഓക്കണം. അതിൽ പിന്നെ 1916-ൽ ഇന്ത്യാഗവമ്മേണ്ട് അനേകം സർവ്വകലാശാലകൾ സ്ഥാ പിച്ചു. 1916-നും 1923-നും മദ്ധ്യേയാണ്, ഉസ്മേനിയൻ സർവ്വകലാശാ ല, നാഗപ്പൂർ സർവ്വകലാശാല, പാററ്നാ സർവ്വകലാശാല മുതലായവ സ്ഥാ പിച്ചതു്. 1929-ൽആണു രാജാ സർ അണ്ണാമല ചെട്ടിയാർ 20 ലക്ഷം ഉ റുപ്പിക മൂലധനത്തോടെ ചിദംബരം അണ്ണാമല നഗരത്തിൽ "അണ്ണാമല സർവ്വകലാശാല" സ്ഥാപിച്ചതു്. പിത്താപുരം മഹാരാജാവിൻെറ ഔദാ ര്യത്താലും മററും ആന്ധ്റക്കാക്കും ഒരു സർവ്വകലാശാല സ്ഥാപിപ്പാൻ സാ ധിച്ചു. ഹാർഡിഞ്ച് പ്രഭു വൈസ്രായിയായിരുന്ന കാലത്താണു കൂടുതൽ സർവ്വകലാശാലകൾ ഏർപ്പെടുത്തുവാൻ തീർച്ചപ്പെടുത്തിയതു്. 1921-ൽ മദ്രാസ് സെനററിൽ ഇതിനെപ്പററി ഒരു പ്രമേയം പാസ്സാക്കിയിട്ടുണ്ട്. 1922-ൽ തെലുങ്ക്, തമിഴ്, മലയാളം എന്നീ ഭാഷകളിൽ ഓരോ യൂണി വേഴ്സിററി പരിഷ്കാരം നടപ്പിൽ വരുത്താമെന്നു പറഞ്ഞിരിക്കുന്നു. 1923-ൽ സർ. പി. എസ്സ്. ശിവസ്വാമി അയ്യർ ബങ്ക്ളൂരിൽ വെച്ചു് ചെയ്ത ഒരു പ്രസംഗത്തിൽ തിരുവനന്തപുരത്തു് ഒരു സർവ്വകലാശാല ആ വശ്യമാണെന്നഭിപ്രായപ്പെട്ടിരിക്കുന്നു. അതിൽപിന്നെ കേരളസർവ്വകലാ ശാലാസ്ഥാപനത്തെ സംബന്ധിച്ച് ഒരു കമ്മിററി ഏർപ്പെടുത്തി. 3 ലക്ഷം ഉറുപ്പിക മൂലധനവും, കൊല്ലത്തിൽ 5,75000 ഉറുപ്പിക ചിലവും വേണ്ടി വരുമെന്നു കണക്കാക്കി. 1923-ൽ മൈസൂർ സർവ്വകലാശാലയ്ക്കു 5 ലക്ഷ ത്തിനും 6 ലക്ഷത്തിനും മദ്ധ്യേത്തിലുമുള്ള ഒരു സംഖ്യ മാത്രമെ ചിലവായിട്ടു ള്ളു. അതിനാൽ ചിലവു കണക്കാക്കിയ സംഖ്യ മതിയാവാതിരിപ്പാൻ തരമില്ല. പിന്നീട് മെ: ടി. കെ. കൃഷ്ണമേനോൻ, ഏ. വി. കെ. മേനോൻ മുതലായ മാന്യന്മാർ ഈ കാര്യത്തിൽ ധാരാളം പരിശ്രമം ചെയ്തിട്ടുണ്ട്. അതിൽപിന്നെ ചില മാന്യന്മാർകൂടി തിരുവിതാംകൂർ ഗവമ്മേണ്ടിലേക്കു ഇതിനെ സംബന്ധിച്ച് ഒരു നിവേദനം സമപ്പിച്ചു. ധനസ്ഥിതി അനുവ ദിക്കായ്കയാൽ തല്ക്കാലം ആ ഗവമ്മേണ്ട് ഈ കാര്യത്തിൽ ഒന്നും പ്രവത്തി പ്പാൻ തയ്യാറില്ലെന്നും, അനുദ്യോഗസ്ഥന്മാർ വല്ലതും പ്രവത്തിക്കുന്നപ ക്ഷം ഗവമ്മേണ്ടിനു വിരോധമില്ലെന്നും ആണു നിവേദനത്തിനു ലഭിച്ച മറു പടി. ഇതിനെ സംബന്ധിച്ചു 15 ദിവസം മുമ്പെ ഞാനും മി: ടി. കെ. വേലുപ്പിള്ളയും ശ്രീമൂലം അസംബ്ളിയിൽ ചില ചോദ്യങ്ങൾ ചോദിക്കയു

ണ്ടായി. ഗവമ്മേൻറു നൽകിയ മറുപടി മുൻപ്രസ്താവിച്ചതുതന്നെയാണ്. ഇനി കൊച്ചി, മദിരാശി എന്നീ ഗവമ്മേണ്ടുകളെ സമീപിച്ചാലും ഇതിൽ കവിഞ്ഞ മറുപടി ലഭിക്കുമെന്ന തോന്നുന്നില്ല. അതിനാലാണു തല്ക്കാലം അതിനു പുറപ്പെടാതിരുന്നതു്.

പ്രത്യേകസർവ്വകലാശാല എന്തിനാണ്? മദിരാശി സർവ്വകലാശാല പോരേ? ഇതു് ഒരു വിധം തൊഴിലില്ലായ്മയെ വദ്ധിപ്പിക്കാനുള്ള ഏർപ്പാടല്ലേ? എന്നും മററും ചോദിക്കുന്ന ചില മാന്യന്മാർ നമ്മുടെ ഇടയിൽത്തന്നെയുണ്ടു്. മദിരാശിയിലുള്ള ഇഞ്ചിനീയറിംഗ്, മെഡിക്കൽ എന്നീ കാളേജുകളിൽ കേരളീയക്കു പ്രവേശനമില്ല. കൊച്ചിയും തിരുവിതാംകൂറും കപ്പം കൊടുത്തുവരുന്ന നാട്ടുരാജ്യങ്ങളും, മലബാർ മദിരാശിയുടെ കീഴിലുമാണല്ലൊ. ഈ വക കാരണങ്ങളാൽ അവിടെ നമുക്കു ന്യായമായ പ്രവേശനം ലഭിക്കേണ്ടതല്ലേ? അതിനു പ്രധാനകാരണം ഇന്നത്തെ മദിരാശി മന്ത്രിസഭയുടെ അനുഭാവശൂന്യമായ നയമാണ്. അവക്കു കേരളീയരോടു ലവലേശം സഹതാപമില്ല. കരകൗശലവിദ്യാലയങ്ങളിലല്ലേ വിദ്യാത്ഥികളെ അയച്ചു പഠിപ്പിക്കേണ്ടതു് എന്നഭിപ്രായക്കാരും ചിലരുണ്ടു്. എന്നാൽ കേരളസർവ്വകലാശാല, വാസ്തവത്തിൽ അത്തരം പ്രയോജനകരമായ വിദ്യാഭ്യാസത്തെ പ്രദാനം ചെയ്യാൻകൂടി പര്യാപ്തമായിത്തീരും. കേരളം ചില പ്രത്യേകകാരണങ്ങളാൽ ഏകവും അദ്വിതീയവുമാണ്. ഭൂസ്ഥിതികൊണ്ടും സംസ്കാരംകൊണ്ടും കേരളത്തിനു ഒരു പ്രത്യേകതയുണ്ടു്. ഇവിടെ മൂന്നു ഗവമ്മേൻറുകൾ എന്ന ഏകവ്യത്യാസമല്ലാതെ മററു യാതൊരു വ്യത്യാസവും ഇല്ല. കേരളം ഒന്നിച്ചുണ്ടായതും ഒന്നിച്ചു കഴിഞ്ഞുകൂടിയതും ഒന്നിച്ചു കഴിഞ്ഞുകൂടി വരുന്നതും ഒന്നിച്ചു പുലരേണ്ടതുമാണ്. ഏസപദ്ദൃഷ്ടികളായ ചിലർ ഉൽകൃഷ്ടവിദ്യാഭ്യാസംതന്നെ ആവശ്യമില്ലെന്നു പറയുന്നുണ്ടു്. അവരോട് എനിക്കിപ്പോൾ യാതൊന്നും മറുപടി പറവാനില്ല. പ്രൊഫസ്സർ മാഷൽ ഉൽകൃഷ്ടവിദ്യാഭ്യാസം അത്യാവശ്യമാണെന്നു പറഞ്ഞിട്ടുണ്ടു്. അതിന്ന് ഒരു ന്യൂട്ടനെ മാത്രമല്ല അനേകം ന്യൂട്ടന്മാരെ പ്രദാനം ചെയ്യാൻ സാധിക്കും. മനുഷ്യർ ആഹാരംകൊണ്ടു ജീവിക്കുന്നുണ്ടെങ്കിൽ മററു ജന്തുക്കളും വൃക്ഷങ്ങളും അതുപോലെതന്നെ ജീവിക്കുന്നു. മനുഷ്യന്നു ദേഹത്തിൻെറ വളർച്ചമാത്രം മതിയാകുന്നില്ല. പരോക്ഷമായി ആത്മീയമായ ഒരു വളച്ചകൂടി വേണ്ടിയിരിക്കുന്നു. മനുഷ്യനെ മനുഷ്യത്വത്തിൻെറ നിലയ്ക്കു യോജിപ്പിച്ചു കൊണ്ടുപോകുന്നതിനു സർവ്വകലാശാലാവിദ്യാഭ്യാസം ഏററവും സഹായിക്കുന്നതാണ്. സാങ്കേതികവിദ്യയുടെ ഉള്ളിൽ (അടിയിൽ) ഒരാത്മാവുണ്ടു്. ജയിംസ് വാട്ട്സു സ്റ്റീം എഞ്ചിൻ കണ്ടുപിടിച്ച ഒരു മാന്യനാണല്ലോ. ആഡം സ്മിത്തിൻെറ ലോഹ്യം മൂലം ഇദ്ദേഹത്തിന് ഒരു സർവ്വ

കലാശാലയിലെ താഴ്ന്ന ശമ്പളക്കാരന്റെ നിലയിലാണു ലോകോപകാരപ്രദമായ ആ എഞ്ചിൻ കണ്ടുപിടിപ്പാൻ സാധിച്ചതു്. അതിനാൽ സർവ്വകലാശാലകൊണ്ടു പലതും സാധിപ്പാനുണ്ട്. സാങ്കേതികവിദ്യാലയങ്ങൾ സർവ്വകലാശാലകൾക്കു നടത്താൻ യാതൊരു വിഷമവുമില്ല. ആസ്കപിത്ത്പ്രഭു ഒരു പ്രസംഗത്തിൽ "അത്യുൽകൃഷ്ടമായ ആശയങ്ങൾ അതിലുണ്ട്. സാങ്കേതികമായ പരിശീലനവും സർവ്വകലാശാലയിൽ കൂടി ആവാം" എന്നു പറഞ്ഞിട്ടുണ്ട്.

പരിഷത്തിനെക്കൊണ്ടു ഭാഷാപോഷണപരിശ്രമമല്ലാതെ സർവ്വകലാശാലാകാര്യത്തിൽ വിശേഷിച്ചൊന്നും ചെയ്യാൻ സാധിക്കയില്ല. മദിരാശി സംസ്ഥാനത്തിൽ ഒട്ടാകെ 49 കാളേജുകളുള്ളതിൽ 16 എണ്ണം കേരളത്തിലാകുന്നു. വാസ്തവം പറയുകയാണെങ്കിൽ ഈ നിലയിലും കേരളത്തിൽ ഒരു സർവ്വകലാശാല അത്യാവശ്യമാണു്. മദിരാശിയിൽ നമുക്കു ശരിയായ പ്രാതിനിദ്ധ്യമില്ല. നമുക്കാവശ്യമായ വിദ്യാഭ്യാസവും അവിടെ സിദ്ധിപ്പാൻ പ്രയാസമാണു്. കൃഷി, മത്സ്യവ്യവസായം, ജ്യോതിഷം, ആയുർവ്വേദം മുതലായ വിഷയങ്ങൾക്കവിടെ സൗകര്യമില്ല.

## നിഘണ്ടുകാര്യം

ഇതു് ഏററവും പ്രധാനമായതും സാഹിത്യകാരന്മാരുടെ മുഴുവൻ ശ്രദ്ധയും പതിയേണ്ടതുമായ ഒരു വിഷയമാണു്. തമിഴിന്നു് 5 ലക്ഷം ഉറുപ്പിക ചിലവുചെയ്തു് ഒരു നിഘണ്ടു നിർമ്മിക്കാൻ സാധിച്ചു. നമുക്കാരുണ്ടു സഹായിപ്പാൻ? സുരുചിയിൽനിന്നു ധ്രുവൻ ഓടി ചിററമ്മയുടെ വയററിൽ പിറന്ന കഥയാണെനിക്കീയവസരത്തിൽ ഓർമ്മവരുന്നതു്. നമുക്കു രാഷ്ട്രീയമായ സ്വാതന്ത്ര്യം ലബ്ധമായാൽ മാത്രമെ നമ്മുടെ എല്ലാ കാര്യങ്ങളും സാധിക്കയുള്ളൂ.

കേരളീയരുടെ ദുരവസ്ഥയ്ക്കു കാരണം, പറയേണ്ട ദിക്കിൽ വേണ്ടപോലെ പറയാനാളില്ലാത്തതും പറഞ്ഞാൽ കേൾക്കേണ്ടവർ കേൾക്കാത്തതുമാണു്. ഈ കാര്യത്തിൽ ഇന്നിവിടെ കൂടിയ നിങ്ങൾ ഒരു തീർപ്പു ചെയ്യണം. ആ തീർപ്പിന്നു വലിയ ശക്തിയുണ്ടായിരിക്കും. ഗവമ്മേണ്ടു ജനങ്ങളുടേതാണ്. ജനങ്ങൾക്കു കിട്ടുന്ന ഗവമ്മേൻറു് അവരുടെ യോഗ്യതയ്ക്കനുസരിച്ചിരിക്കണം. നാം ചോദിക്കണം, ഉറക്കെ ചോദിക്കണം. പോകണം, മുന്നോട്ടുപോകണം. പ്രാപ്യസ്ഥാനം ഇന്നല്ലെങ്കിൽ നാളെ നമ്മെ സ്വാഗതം ചെയ്യും. കേരളസർവ്വകലാശാലയിൽനിന്നു തീർച്ചയായും നമ്മുടെ സന്താനങ്ങൾ ഡിഗ്രി സമ്പാദിക്കും.

## മി: കെ. വി. ശങ്കരൻനായർ

സർവ്വകലാശാലാസ്ഥാപനത്തിന്നു പലതും പ്രവർത്തിച്ചിട്ടുള്ളവരിൽ ഒരാളാണിദ്ദേഹം. അദ്ദേഹം ഇപ്പോഴും ഇതിന്നനുകൂലിയാണു്. എന്നാൽ ആത്മാർത്ഥമായിട്ടല്ല, വെറും വാദത്തിനുവേണ്ടി അല്ലെങ്കിൽ എതിർപ്പാൻ വേണ്ടി മാത്രം എതിർക്കുന്നതാണത്രെ. അദ്ദേഹം ഇങ്ങനെ തുടർന്നു. "സാഹിത്യത്തിന്റേയെന്നപോലെ സർക്കാരിന്റേയും മനോധർമ്മമറിഞ്ഞ നയചതുരനാണു് അവതാരകൻ. കേരളീയർ 3 ഗവർമ്മേണ്ടിന്നാധീനരായിരിക്കുന്ന കാലംവരെ ഇതു വളരെ അസാദ്ധ്യമാണു്. ജനങ്ങളുടെ അത്യധികമായ പരിശ്രമംകൊണ്ടു മാത്രമെ സാധിപ്പാൻ വഴിയുള്ളു. ഗവർമ്മേന്റുകൾക്കും ജനങ്ങൾക്കും ഒരുപോലെ സ്ഥലത്തർക്കം ഉണ്ടായിരിക്കും. മലയാളഭാഷ സംസാരിക്കുന്നവർ തെക്കൻകർണ്ണാടകത്തിൽ കൂടി ഉള്ളതുകൊണ്ടു സർവ്വകലാശാലയിൽ അവർക്കും പ്രാതിനിദ്ധ്യം നൽകേണ്ടിവരും. മദ്ധ്യകേരളത്തിലാണു സർവ്വകലാശാല സ്ഥാപിക്കേണ്ടതു്. തെക്കൻ തിരുവനന്തപുരത്തും, വടക്കൻ കോഴിക്കോട്ടും വേണമെന്നു ശഠിക്കുന്നതാണു്. ഒരു പര്യവേഷണസ്ഥാപനം വേണമെന്നുള്ള അദ്ധ്യക്ഷന്റെ അഭിപ്രായത്തോടു് ഇദ്ദേഹം യോജിക്കുന്നില്ല. ഇപ്പോൾത്തന്നെ മലയാളികൾ ദ്വിഭാഷികളായി; അടുത്തകാലത്തുതന്നെ ഹിന്ദിയുടെ പ്രചാരത്താൽ ത്രിഭാഷികളായിത്തീരുമോ എന്നു സംശയമുണ്ടത്രെ. നിഘണ്ടുനിർമ്മാണം മദിരാശിഗവർമ്മേണ്ടു വിചാരിച്ചാൽ എളുപ്പത്തിൽ സാധിക്കും. ദൂരസ്ഥലങ്ങളിൽ പോയി പഠിച്ചാൽ വിശാലമനസ്കരും ലോകപരിചിതരും ആയിത്തീരും. കൊച്ചി നിയമസഭയിലും, മദിരാശി നിയമസഭയിലും ഇതിനെപ്പററി ശബ്ദിച്ചിട്ടേയില്ല. അടുത്തുവരുന്ന തിരഞ്ഞെടുപ്പിൽ സാഹിത്യകാരന്മാർ ഈ ഒരു വാദം പുറപ്പെടുവിക്കുക. അങ്ങിനെയൊക്കെയല്ലാതെ ഈ ഒരു പ്രമേയം കൊണ്ടു യാതൊരു പ്രയോജനവുമില്ലായ്കയാൽ ഞാൻ എതിർക്കുന്നു."

## മി: കെ. അയ്യപ്പൻ എം. എൽ. സി.

"വാസ്തവത്തിൽ വാദമുണ്ടാകുമെന്നു കരുതിയിരുന്നില്ല. എതിരുണ്ടായതുതന്നെ വാദപ്രതിവാദംമൂലമാണു്. "വാദപ്രതിവാദം" എന്നതു മാറേണ്ടതാണു്. പ്രമേയവും വാദപ്രതിവാദവും തമ്മിൽ ബന്ധമുണ്ടാകരുതു്. നിയമസഭാസാമാജികന്മാർ "ഒന്നും ചെയ്തില്ല" എന്നൊരു മാന്യൻ പ്രസ്താവിച്ചതു ശരിയല്ല. നമ്മുടെ ഗവർമ്മേണ്ടിന്റെ ഭാഷ മലയാളമാകണം എന്നു പറയുക. ഇംഗ്ലീഷ് ഒരുകാലത്തും നമുക്കു മാതൃഭാഷയാക്കാൻ സാധിക്കയില്ല. അതിനു പലതരത്തിലുള്ള വിഷമതകളുണ്ടു്. ഉച്ചാരണത്തിനുതന്നെ ഒട്ടേറെ സാഹസം തോന്നും. തമിഴരുടെ മലയാളം കേട്ടാലറിയുമോ? നമ്മുടെ ജ

നങ്ങൾക്കു സംസ്കാരമുണ്ടാകുവാൻ മലയാളഭാഷയ്ക്കല്ലാതെ മറെറാന്നിനും സാധിക്കയില്ല. ഗവമ്മെണ്ടിന്റെ ഭാഷ മലയാളമായാൽ ഭാഷാപോഷണം എളുപ്പമായി. നമുക്ക് ഒരു "മലയാളസർവ്വകലാശാല"യാണു് ആവശ്യം. ഡിഗ്രിയെ ഉദ്ദേശിച്ചിട്ടല്ല. മദിരാശി ഡിഗ്രിക്കു 12 ക. വരെ വില ക്ലിപ്തപ്പെട്ടത്തിയിട്ടുണ്ടു്. സർവ്വകലാശാലയുടെ ചിലവിന്റെ കണക്കു വായിച്ചുകേട്ടതിൽ ഇതു നിഷ്പ്രയാസമാണെന്നു് എനിക്കു തോന്നി. നമ്മുടെ അദ്ധ്യക്ഷൻ "തമ്പിമാരും" മററും വിചാരിച്ചാൽ ആറുലക്ഷം രൂപ സംഭാവന ലഭിക്കുകയില്ലേ? ആറുകൊല്ലം തൃശ്ശൂർപൂരം, അനാവശ്യമായ വെടിക്കെട്ടം മററും, വേണ്ടെന്നു വച്ചുകൂടയോ? വലിയ അണ്ണാമലച്ചെട്ട്യാർ കേരളത്തിൽ ഇല്ലെങ്കിലും എത്ര ചെറിയ ചെറിയ "അണ്ണാമലച്ചെട്ട്യാന്മാർ കേരളത്തിലുണ്ടു്" സല്ക്കാര്യത്തിനു സംഭാവന ചെയ്യാൻ അവർ തയ്യാറില്ലെന്നോ?

## സി. പി. ഗോവിന്ദൻ നായർ

വാദത്തിനുവേണ്ടിമാത്രമല്ല, ശരിയായ ധാരണയോടുകൂടിത്തന്നെ അദ്ദേഹം പ്രമേയത്തെ എതൃത്തുകൊണ്ടു പത്തുമിനിട്ടുനേരം പ്രസംഗിച്ചു. അതിനിടയിൽ ചിലർ 'ലജ്ജാവഹം' എന്നു നിലവിളിക്കുന്നതു കേട്ടു.

അനന്തരം മഹാകവി ഉള്ളൂർ പ്രമേയത്തെ എതിർത്തവരുടെ നിസ്സാരമായ വാദങ്ങളെ ഖണ്ഡിച്ചുകൊണ്ടൊരു മറുപടിപ്രസംഗം ചെയ്തു. ഗവമ്മെണ്ടു മലയാളഭാഷ സ്വീകരിക്കേണമെന്നു പറഞ്ഞുകൊണ്ടു മി: അയ്യപ്പൻ ചെയ്ത പ്രസംഗത്തെ പിൻതാങ്ങിക്കൊണ്ടദ്ദേഹം ഇങ്ങനെ തുടന്നു:— "ബറോഡയിൽ ഗുജറാത്തിയാണു ഗവമ്മേണ്ടുഭാഷ. ഉർദു പ്രചരണത്തിനു ഹൈദ്രബാദ് ഗവമ്മേണ്ടു കണക്കിലേറെ പണം ചിലവാക്കുന്നു. മലയാളഭാഷാപ്രചരണത്തിനു നമ്മുടെ ഗവമ്മെണ്ടുകളോ? കൊച്ചിയിലെ ധീരനും സ്വാതന്ത്ര്യവാദിയുമായ മി: അയ്യപ്പൻ ഈവക കാര്യത്തിൽ മുന്നിട്ടിറങ്ങുമെന്നു കാണുന്നതിൽ എനിക്കതിയായ സന്തോഷമുണ്ടു്:" എന്നു പറഞ്ഞശേഷം പ്രമേയം വോട്ടിന്നിടാതെതന്നെ പാസ്സാക്കി. അനന്തരം ശ്രീമാൻ ടി. കെ. രാമൻമേനോൻ "സാഹിതീഗീത" എന്ന ഒരു കവിത വായിച്ചു.

"ഭാരതത്തിന്നു് ഒരു സാമാന്യലിപി ആവശ്യമാണു്. എന്ന പ്രമേയം ഒരു ചെറുപ്രസംഗത്തോടെ മി: സി. എസ്സ് നായർ അവതരിപ്പിക്കുകയും അദ്ദേഹം ദേവനാഗരിലിപിയാണാവശ്യമെന്നുള്ള തന്റെ അഭിപ്രായം പ്രകടിപ്പിക്കുകയും ചെയ്തു.

അനന്തരം ഡാക്ടർ കെ. ഗോദവൎമ്മ എം. ഏ., പി. എച്ച്. ഡി. അവർകൾ "റോമൻലിപി"യാണെളുപ്പമെന്നു സ്ഥാപിച്ചുകൊണ്ടും, ചില ഉദാഹരണങ്ങൾമൂലം അതിനെ തെളിയിച്ചുകൊണ്ടും, ഒരു പ്രസംഗം ചെയ്തു. അതിനെത്തുടൎന്ന് മെ: ദേവധൂത് വിദ്യാൎത്ഥി ഇംഗ്ലീഷിലും, ടി. കെ. രാമൻ മേനോൻ മലയാളത്തിലും, ഈ വിഷയത്തെസംബന്ധിച്ച് ഓരോ പ്രസംഗം നടത്തി. അനന്തരം ശ്രീമാൻ നാലാങ്കൽ കൃഷ്ണപിള്ളയുടെ "പുഷ്പമാല്യം" എന്ന കവിതയും ശ്രീമാൻ ചെറുളിയിൽ കുഞ്ഞുണ്ണിനമ്പീശൻെറ ഒരു കവിതയും വായിച്ചശേഷം 8 മണിയോടുകൂടി രണ്ടാംസമ്മേളനം പൎയ്യവസാനിച്ചു.

## തൃതീയസമ്മേളനം

സമസ്തകേരള സാഹിത്യപരിഷത് ദശമസമ്മേളനത്തിൻെറ മൂന്നാം യോഗം ഇന്നലെ രാവിലെ 8 മണിമുതൽ 1 മണിവരെ സമ്മേളനാദ്ധ്യക്ഷൻ ശ്രീമാൻ വി. കൃഷ്ണൻതമ്പിയുടെ മഹനീയാദ്ധ്യക്ഷതയിൽ സാഘോഷം കൊണ്ടാടിയിരിക്കുന്നു. ആദ്യമായി ശ്രീമാൻ നമ്പ്യാരുവീട്ടിൽ നാരായണമേനോൻെറ "കവിത" വായിക്കുകയാണ് ഉണ്ടായതു്. അനന്തരം ശ്രീമാൻ യു. ഗോവിന്ദൻകുട്ടിനായർ (വിദ്വാൻ) "ആധുനിക പദ്യസാഹിത്യം" എന്ന വിഷയത്തെ പുരസ്കരിച്ചു സുദീർഘമായ ഒരുപന്യാസം വായിച്ചു. മിസ്റ്റിക്ക് കവനങ്ങളെ അദ്ദേഹം അതിൽ മുക്തകണ്ഠം ആക്ഷേപിച്ചിരുന്നു. അതിൽ പിന്നെ "സാഹിത്യാഭിരുചിയും വിമൎശനവും" എന്ന വിഷയത്തെ പുരസ്കരിച്ചു ശ്രീമാൻ കൈനിക്കര കുമാരപിള്ള ബി. ഏ., എൽ. ടി. സരസമായ ഒരു വാചാപ്രസംഗം ചെയ്തു.

### മി: കുമാരപിള്ള

"കലകളിൽ അഭിരുചി സംസ്കാരത്തിന്നാവശ്യമാണ്. സാഹിത്യത്തിൽ മനുഷ്യരുടെ അഭിരുചി മനുഷ്യസംസ്കാരത്തിന്നും അത്യാവശ്യമാണ്. സാഹിത്യം മനുഷ്യസമുദായോദ്ധാരണപ്രസ്ഥാനത്തിൽ അത്യുത്തമമായ ഒന്നാണ്. അതു മനുഷ്യൻെറ മനസ്സിനെ നിൎമ്മലമാക്കും. തടസ്സം ഉണ്ടാക്കുന്ന ചില ഭിത്തികൾമൂലം മതങ്ങൾ മിക്കപ്പോഴും ലോകത്തിൽ അസ്വാസ്ഥ്യം ഉണ്ടാക്കുന്നു. മതത്തിലും രാഷ്ട്രത്തിലുമെല്ലാം ഭിന്നതകൾ ഉണ്ടു്. സാഹിത്യത്തിന്ന് അപ്രകാരമുള്ള ഭിന്നത്വമില്ല; സൎവ്വസാധാരണമായ സഹൃദയത്വമാണ് ഇതിന്നാവശ്യമായിട്ടുള്ളതു്. സാഹിത്യം മനുഷ്യൻെറ സദ്വിചാരങ്ങളെ പരിഷ്കരിക്കും. ലോകത്തിൽ അസമാധാനവും അസ്വാസ്ഥ്യവും ഉണ്ടാകുന്നതു ബുദ്ധിയില്ലായ്മകൊണ്ടല്ല. ഉൽകൃഷ്ടമായ ജീവിതം സദ്വിചാരങ്ങളെ ആകർഷിക്കുന്നു. സാഹിത്യാഭിരുചി വൎദ്ധിക്കേണ്ടതു മനുഷ്യസംസ്കാരത്തിന്നൊഴിച്ചുകൂടാത്ത ഒരു കാൎയ്യമാണ്.

സാഹിത്യാഭിരുചിക്കാരിൽ പ്രധാനികൾ സാഹിത്യവിമർശകന്മാരാണ്. ഇന്നത്തെ വിമർശനസമ്പ്രദായം കേവലം അനാശാസ്യമാണെന്നു വ്യസനസമേതം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. വിമർശകൻ രണ്ടിനേയും ബന്ധിക്കേണ്ടവനാണ്.

## കാരണങ്ങൾ

വിമർശകന്മാരിൽ അധികവും അതിന്നർഹത ഇല്ലാത്തവരാണ്. മാസികകളും പത്രങ്ങളുമൊക്കെ പലരും നടത്തുന്നതു തന്നതാവശ്യങ്ങൾക്കാണ്. മിക്കവാറും ഇതിൽ ഏർപ്പെട്ടിട്ടുള്ളവർ ഒരുവിധം ജോലിയില്ലാത്തവരാണ്. ഇവരിൽ അധികംപേരും പുസ്തകങ്ങൾ മുഴുവൻ വായിച്ചിട്ടല്ല വിമർശനത്തിനു പുറപ്പെടുന്നതു്. അവക്കു വിമർശനയോഗ്യതയൊ പാണ്ഡിത്യമൊ ചിന്താശക്തിയൊ ഇല്ലെന്നു പറയേണ്ടിയിരിക്കുന്നു. ഇത്തരക്കാർ ചെയ്യുന്ന വിമർശനം എത്രത്തോളം സ്വീകാര്യമായിരിക്കും? വേറൊന്നുള്ളതു ഖണ്ഡനപരമായ വിമർശനമാണ്. വിമർശനത്തിൽ വർഗ്ഗവ്യത്യാസവും ദേശവ്യത്യാസവും പ്രത്യക്ഷത്തിൽതന്നെ കാണ്മാൻകഴിയും. പരേതനായ ശ്രീ. കെ. രാമകൃഷ്ണപിള്ളയാണത്രെ ഖണ്ഡനവിമർശനത്തിൽ അദ്വിതീയസ്ഥാനം അലങ്കരിച്ചിരുന്നതു്. നോവൽവിമർശനത്തിൽ "നാടകം" മോശമാണെന്നഭിപ്രായപ്പെട്ട വിമർശകന്മാരും ഉണ്ടത്രെ. ചില പദ്യകൃതികളെ വിമർശിക്കുമ്പോൾ "ദ്രാവിഡവൃത്തമല്ല അല്ലെങ്കിൽ സംസ്കൃതവൃത്തമല്ല" എന്നു വിമർശിച്ചിട്ടുള്ളതായി കണ്ടിട്ടുണ്ടു്. സാഹിത്യത്തിൽ അനേകം പ്രലോഭനങ്ങളുണ്ടു്. യാഥാസ്ഥിതികന്മാർ ദ്രാവിഡവൃത്തത്തെയും ഉൽപതിഷ്ണുക്കൾ സംസ്കൃതവൃത്തത്തേയും ഇഷ്ടപ്പെടുന്നില്ല. ആകപ്പാടെ പറയുന്നതായാൽ വിമർശനരീതി ഒന്നു മാറേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഒരു സാധാരണ വിമർശകന്നു രണ്ടുമൂന്നുഗുണങ്ങൾ അത്യാവശ്യമാണ്. അവൻ ഒരു ശരിയായ സാഹിത്യകാരനും, പണ്ഡിതനും, സാഹിത്യത്തിന്റെ ജീവൻ ഗ്രഹിക്കത്തക്ക ബുദ്ധിയുള്ളവനും ആയിരിക്കണം. വിമർശകനു ആത്മാർത്ഥതയും അനുഭാവവും അത്യാവശ്യമാണ്. വിശാലമനസ്കത ഒരു വിമർശകനു് ഒഴിച്ചുകൂടാത്ത അവസ്ഥയാണ്. വിമർശനത്തിനൊരുങ്ങുമ്പോൾ സ്വന്തം അഭിപ്രായങ്ങളെ മാററിവെയ്ക്കണം. സാഹിത്യത്തെ ഒരേ ഒരു പ്രസ്ഥാനത്തിൽക്കൂടി നയിക്കുവാൻ സാദ്ധ്യമല്ല. ഇങ്ങനെയുള്ള ഗുണങ്ങളാണ് ഒരു വിമർശകന്നുണ്ടായിരിക്കേണ്ടതു്.

ഛോഷെകട്ടക്കുകളാണിന്നത്തെ വിമർശകന്മാരിൽ അധികവും. അവരുടെ കയ്യിലുള്ള ആയുധം നശീകരണം മാത്രമാണ്. പത്രങ്ങളുടേയും മാസികകളുടേയും എണ്ണം കുറയ്ക്കേണ്ടതാണ്. ഇന്നു കാണുന്ന പത്രങ്ങ

ളും മാസികകളും സമുദായത്തിൻെറ നന്മയ്ക്കല്ല, ഏതാനും വ്യക്തികളുടെ സ്വാൎത്ഥത്തിനുവേണ്ടിമാത്രം നടത്തിഴപ്പോരുന്നതാണ്. ഇവകളുടെ പ്രചാരം തടയേണ്ടതു് അത്യാവശ്യമാണ്. ധാരാളം ചെറുകഥകൾ പഠിച്ച ശൊൾക്കുമാത്രമേ ചെറുകഥകൾ എഴുതാൻ അർഹതയുള്ളു. അങ്ങിനെതന്നെ പത്രപ്രവൎത്തകന്മാൎക്കും, മാസികാപ്രവൎത്തകന്മാൎക്കും ശരിയായ യോഗ്യതകൾ ഉണ്ടായിരിക്കണം. എന്നാൽ മാത്രമേ വിമർശനം സാഹിത്യപ്രസ്ഥാനത്തെ സഹായിക്കുകയുള്ളു." ഇത്രയും പറഞ്ഞുകൊണ്ടദ്ദേഹം തൻെറ പ്രസംഗം അവസാനിപ്പിച്ചു.

## "കലയ്ക്കു സന്മാർഗ്ഗികമായ ഉദ്ദേശ്യമില്ല"

രണ്ടാം സമ്മേളനത്തിൽ വാദപ്രതിവാദത്തിനുവച്ചിരുന്ന ഈ വിഷയം ഈയവസരത്തിൽ അവതരിപ്പിച്ചുകൊണ്ടു പ്രൊഫസർ പി. ശങ്കരൻനമ്പ്യർ എം. എ. ഇപ്രകാരം പ്രസംഗിച്ചു.

"വാദപ്രതിവാദത്തിനുവേണ്ടിത്തന്നേയാണു ഞാൻ ഈ വിഷയത്തെപ്പററി പ്രസംഗിക്കുന്നതു്. ഇതിന്നു മററു വിഷയങ്ങളെപ്പോലെ പ്രാധാന്യമില്ല. രസികശിരോമണിയായ അദ്ധ്യക്ഷൻ പറഞ്ഞതുപോലെ ഒരു കുയിലിനേയോ പക്ഷിയേയൊ അനുകരിച്ചിട്ടല്ല. "കല"യെ ഒരു പ്രമേയം കൊണ്ടു ഭേദപ്പെടുത്താൻ വയ്യ. ആലയനിൎമ്മാണം, ചിത്രലേഖനം മുതലായ അഞ്ചു സുകുമാരകലകളെയാണു "കല"കൊണ്ടു വിവക്ഷിക്കുന്നതു്. ഈ അഞ്ചുകോമളകലകളേയും പ്രതിനിധീകരിക്കുന്നതു് "കാവ്യ" മാണല്ലൊ. ഹോറസ്സിൻെറ "കല" പ്രീതി, പ്രയോജനം എന്നിവയ്ക്കാണ്. ഓരോ ദശയിൽ കലയുടെ ആനന്ദപ്രദാനം, ഉപദേശപ്രദാനം എന്നിതുകൾക്കു പ്രാധാന്യം ഉണ്ടായിരുന്നു. പത്തൊമ്പതാംനൂററാണ്ടുവരെ ഇംഗ്ലണ്ടിൽ "കല"യുടെ പ്രയോജനം ഇപ്രകാരമായിരുന്നു. കാവ്യം എന്നതു സ്വച്ഛന്ദവും സ്വതന്ത്രവുമായ ഒരു മനോവൃത്തിയാണല്ലൊ. കാവ്യകാരൻ സത്യത്തെ പ്രകാശിപ്പിക്കുന്നു. കലാകാരൻ മുൻകൂട്ടി ഇന്ന ഒരു "ഉദ്ദേശ്യം"എന്നുകരുതി നിൎമ്മാണത്തിന്ന് ഒരുമ്പെടുന്നതല്ല. ഹോമർ, വാല്മീകി മുതലായവർ പഠിപ്പിക്കാനുദ്ദേശിച്ചുകൊണ്ടല്ല കാവ്യങ്ങൾ രചിച്ചിട്ടുള്ളതു്. 'ഉദ്ദേശ്യമില്ല' എന്നല്ലാതെ ഫലമില്ലെന്നോ പ്രസക്തിയില്ലെന്നോ ഞാൻ പറയുന്നില്ല. കാവ്യം വായിക്കുമ്പോൾ നാം അറിയാതെതന്നെ നമുക്കു രസവും വിജ്ഞാനവും വർദ്ധിക്കുന്നു. രാമായണം വായിക്കുമ്പോൾ ഉത്തമപാത്രങ്ങളെ അനുകരിപ്പാനോ അധമപാത്രങ്ങളെ നിരാകരിപ്പാനോ നമുക്കുതോന്നുന്നു. ഒരു വാസനാകവിയുടെ കവിത ഉത്തമകാവ്യമായി പരിണമിക്കുന്നു. സാന്മാൎഗ്ഗികബോധത്തിനു വിരോധമായി ആരും കവിത എഴുതരുതു്. ഈ

യിടെ ചില പത്രങ്ങളിൽ കണ്ട ഗ്രന്ഥനിരൂപണം അത്യന്തം ആക്ഷേപകരമായിട്ടുള്ളതാണ്. 'ഉമർഖായം' എന്ന കൃതിയിൽനിന്ന നമുക്കെന്തൊന്നാണു സിദ്ധിക്കുന്നതു എന്ന് ചോദിച്ചതായി കണ്ടു. ഇംഗ്ലണ്ടിൽ 17-ാം നൂററാണ്ടിൽ കാവ്യത്തിന്ന "ധർമ്മോപദേശം" എന്ന വശമുണ്ടായിരിക്കണമെന്ന ചിലർ അഭിപ്രായപ്പെട്ടു. ഈ സിദ്ധാന്തം മിൽട്ടനേക്കൂടി അലട്ടിയിരുന്നുവത്രെ.

പ്രാചീനനാടൻഭാഷിതത്തിന്ന ലോകസാഹിത്യത്തിൽ ഉൽകൃഷ്ടസ്ഥാനം ലഭിച്ചുവരുന്നു. ഇവകളിലൊന്നും 'സന്മാർഗ്ഗികമായഉദ്ദേശ്യ'മുള്ളതായി കാണുന്നില്ല. പൌരസ്ത്യസാഹിത്യകാരന്മാരിൽ പ്രധാനികളൊക്കെ ഇതു സ്വീകരിച്ചിട്ടുണ്ട്. കാവ്യം കാന്താധർമ്മത്തിന്ന സദൃശമാണെന്ന വിവക്ഷിച്ചതുതന്നെ, ഇതിന്ന് ഉദാഹരണമാണ്. വേദം, പുരാണം, കാവ്യം എന്നീ മൂന്നിന്റെയും ഉദ്ദേശ്യം ഒന്നാണെന്ന ചിലർ അഭിപ്രായപ്പെടുന്നു. കാവ്യരസം ബ്രഹ്മാനന്ദമാണെന്ന പൌരസ്ത്യാലങ്കാരികന്മാർ അഭിപ്രായപ്പെട്ടുന്നു. കലാനിർമ്മാണം സൃഷ്ടിപരമായ ഒരു വ്യാപാരമാണ്. കലാകാരന്റെ കലാനിർമ്മാണത്തിനും ഈശ്വരന്റെ സൃഷ്ടിക്കും തമ്മിലെന്താണു വ്യത്യാസം? സൃഷ്ടി ദൈവത്തിന്റെ ലീലയാണെന്ന പറഞ്ഞുവരുന്നുണ്ടല്ലോ. കലാകാരൻ അതുപോലെ രസിപ്പാൻവേണ്ടി കലാനിർമ്മാണം ചെയ്യുന്നു. കാവ്യോദ്ദേശ്യം നായികാനായകന്മാരോടു താരതമ്യപ്പെടുത്താം. നായികാനായകന്മാർ തമ്മിലുള്ള ബന്ധം സന്താനോല്പാദനത്തിനുമാത്രമല്ല. ഉള്ളിൽനിന്നുള്ള ഒരു തള്ളലിനാലും, നൈസർഗ്ഗികമായ ഒരു പ്രലോഭനത്താലും ആണ് അവർ ബന്ധിക്കപ്പെടുന്നതു്.

ചില ഗ്രന്ഥങ്ങൾ ചില പ്രത്യേകഉദ്ദേശ്യത്തോടെ നിർമ്മിച്ചിട്ടുണ്ടെന്ന സമ്മതിക്കാം. അടിമവ്യാപാരത്തെ നിർത്തൽചെയ്യാനായി നിർമ്മിച്ചിരുന്ന ആ ഗ്രന്ഥം അടിമവ്യാപാരം നിന്നതോടുകൂടി ഭൂമുഖത്തുനിന്നും തിരോധാനം ചെയ്യപ്പെട്ടു. മലയാളസാഹിത്യത്തിൽ കവികളെ വഴിപിഴപ്പിക്കുന്ന ചില കവിതകൾ ആവിർഭവിച്ചിട്ടുണ്ട്. സാമുദായികങ്ങളായ ക്ഷണികസംരംഭങ്ങൾ മൂലം നിർമ്മിച്ചിട്ടുള്ള കവിതകൾ, അത്തരം അവശതകൾ തീരുന്നതോടെ നശിച്ചുപോകുന്നതായിരിക്കും. ഉദ്ദേശ്യം സാധിച്ചാൽ പിന്നീടു ജനങ്ങൾ അതിനെപ്പററി ചിന്തിക്കുകയില്ല. അതിനാൽ ഉദ്ദേശ്യസാദ്ധ്യത്തോടെ കവിതയുടെ സ്ഥാനവും പൊയ്പ്പോകുന്നു. I write because I must എന്ന തത്വം സ്വീകരിക്കുന്നതു ശരിയല്ല. ഉദ്ദേശ്യം തന്നത്താൻ രസിക്കുകയായിരിക്കണം. മററുള്ളവരെ രസിപ്പിക്കുവാനും അതു പ്രയോജനപ്പെട്ടു എന്നു വരാം. അതു ജനങ്ങളിൽ സാന്മാർഗ്ഗബോധത്തെ വളർത്തി എന്നു വരാം. എന്നല്ലാതെ കവിക്കു അങ്ങിനെ ഉദ്ദേശ്യമുണ്ടായിരിക്കയില്ല.

ഇപ്പോൾ നമ്മുടെയിടയിൽ ചില ക്ഷുദ്രഗ്രന്ഥങ്ങൾ കടന്നുകൂടീട്ടുണ്ട്. അതു കൾക്കൊന്നും ലോകത്തിൽ സ്ഥാനമുണ്ടായിരിക്കയില്ല. നൈസൎഗ്ഗികമായ പ്രേരണാശക്തിയാൽ നിൎമ്മിതമായ കവിതകൾക്കേ ലോകത്തിൽ സ്ഥാനമുള്ളു. കവിതയ്ക്കുദ്ദേശ്യമുണ്ടെങ്കിൽ അതു് അവനേയും മററുള്ളവരേയും രസിപ്പിക്കുവാൻ മാത്രമാണ്."

ശ്രീമാൻ നമ്പ്യാരുടെ അഭിപ്രായത്തെ കഠിനമായെതിൎത്തുകൊണ്ടു ശ്രീമാൻ എൻ. ഗോപാലപിള്ള രസകരമായ ഒരു പ്രസംഗം ചെയ്തു.

## മി: എൻ. ഗോപാലപിള്ള

കലയ്ക്കു സാന്മാൎഗ്ഗികമായ ഉദ്ദേശ്യമില്ല എന്ന വാദത്തെ അനുകൂലിച്ചു സംസാരിച്ച പണ്ഡിതവര്യന്റെ അഭിപ്രായങ്ങളോടു യോജിപ്പാൻ നിവൃത്തിയില്ല. "ഉദ്ദേശ്യമില്ല," ഉണ്ടെങ്കിൽതന്നെ "സാന്മാൎഗ്ഗികമായ ഉദ്ദേശമില്ല" എന്ന വാദം "മുയലിനു കൊമ്പില്ല" ഉണ്ടെങ്കിൽ തന്നെ കൊമ്പിനു വെള്ളി കെട്ടീട്ടില്ല" എന്നു പറഞ്ഞതുപോലെയാണ്. (കേൾപ്പിൻ, കേൾപ്പിൻ.) വാദി പറയുന്നു. "കലയ്ക്കുവേണ്ടി കല" എന്നു്. എന്താണതിനൎത്ഥം? ഞാൻ പറയുന്നു: കലയ്ക്കു വേണ്ടി കല, സത്യത്തിനുവേണ്ടി സത്യം, ഉലക്കയ്ക്കുവേണ്ടി ഉലക്ക, കത്തിക്കുവേണ്ടി കത്തി എന്നു്. (ഹസ്തതാഡനം, ഇതുതന്നെയാണു് ഇപ്രകാരമുള്ള വാദഗതി അൎഹിക്കുന്നതു്. സപ: റി:) കത്തിനിൎമ്മാണത്തിന്റെ ഉദ്ദേശ്യം സാന്മാൎഗ്ഗികമല്ല എന്നു പറയുന്നപക്ഷം തീൎച്ചയായും ഭയപ്പെടേണ്ടിയിരിക്കുന്നു. ആത്മപ്രകാശം പലവിധത്തിൽ ഉണ്ടാവാം. ചെകിട്ടത്തടി കിട്ടുന്തോറും ഉള്ളിൽ ചില തള്ളലുകൾ ഉണ്ടായിക്കൊണ്ടിരിക്കും. കിളികൾ പാടുന്നതിനും ഉദ്ദേശ്യമുണ്ടെന്നാണു ശാസ്ത്രജ്ഞന്മാർ പറയുന്നതു്. എന്റെ അഭിപ്രായത്തിൽ ഉദ്ദേശ്യമില്ലാത്ത കല "ഭ്രാന്തു" മാത്രമാണ്. കുയിൽ പാടുന്നതിനും ആന്തരമായൊരുദ്ദേശ്യമുണ്ടു്. ആൺകുയിലുകൾ പാടുന്നതു് പെൺകുയിലുകളെ സമീപത്തേക്കാകൎഷിക്കുവാനാണ്. പരസ്പരവിരുദ്ധമായ വാദിയുടെ മനോഹരപ്രസംഗത്തിൽ "പ്രീതിയും, പ്രയോജനവും" എന്ന രണ്ടു വാക്കുകൾ പ്രയോഗിച്ചുകണ്ടു. കാവ്യം മനോവൃത്തിയാണെന്നു പ്രസംഗിച്ചതു ശരിയല്ല; കാവ്യം എന്നതു മനോവൃത്തിയുടെ പ്രവൎത്തനത്തിന്റെ ഫലമാണ്. വാദി ഉപയോഗിച്ച പ്രസിദ്ധി നേടിയ മാന്യന്മാർ മരിച്ചുപോയതുകൊണ്ടു് അവരുടെ കവിതയ്ക്കു് "ഉദ്ദേശ്യമുണ്ടോ" എന്നന്വേഷിപ്പാൻ നിവൃത്തിയില്ല. വാദിയുടെ അഭിപ്രായപ്രകാരം സന്മാൎഗ്ഗം കുറെ സങ്കുചിതമാണല്ലൊ. കവിത സമുദായത്തേയും സമുദായം കവിതയേയും സഹായിക്കുമെന്നാണെനിക്കു തോന്നുന്നതു്. സഹൃദയനു് ഏതു കവിത വായിച്ചാ

ല്പം ഹൃദയാഹ്ളാദമുണ്ടാകുമൊ? ലോകത്തിൻെറ സുസ്ഥിരമായ നിലനില്പി ന്നാണ് ഓരോ പ്രചോദനം ഉണ്ടാകുന്നതു്. ഉദ്ദേശ്യം ഇല്ലെങ്കിൽ അനു ഭവവും ഉണ്ടായിരിക്കയില്ല. അതിനാൽ കലയ്ക്കു സാന്മാർഗ്ഗികമായ ഉദ്ദേ ശ്യമുണ്ടെന്നുള്ള എൻെറ ദൃഢമായ അഭിപ്രായത്തെ പ്രകടിപ്പിക്കുന്നു"

## മി: പനമ്പിള്ളി ഗോവിന്ദമേനോൻ

"മിക്കവാറും സംഗതികളിൽ അവതാരകൻെറ അഭിപ്രായത്തോടു യോജിക്കുന്നു. സാധാരണ വിമർശകന്മാരുടെ ഇടയിൽ ഇങ്ങനെയൊരുദ്ദേശ്യ മുള്ളതുകൊണ്ടു് അദ്ദേഹം അതു പ്രകടിപ്പിച്ചുവെന്നേയുള്ളു. അതുകൊണ്ടു്, അദ്ദേഹം സന്മാർഗ്ഗവിരോധിയാണെന്നു കരുതാൻ നിവൃത്തിയില്ല. മൂന്നു പ്രത്യേകകാരണങ്ങളാൽ "കല"യ്ക്കു സാന്മാർഗ്ഗികമായ ഉദ്ദേശ്യമില്ലെന്നാണു എൻെറ അഭിപ്രായം. കാവ്യത്തിൻെറ വിഷയം പ്രകൃതിയും മനുഷ്യനു മാണല്ലോ. സാന്മാർഗ്ഗികബോധം ലോകത്തിൽ പലവിധത്തിലാണ്. അ തിനു ശരിയായ കാലദേശവ്യത്യസ്ഥസ്ഥിതികൾ ഉണ്ടു്. ടോൾസ്റ്റോയിയുടെ "അന്നാകരിന" എന്ന നോവൽ വായിച്ചാൽ ആർക്കും വളരെ രസം തോ ന്നും. എന്നാൽ അതു നമ്മുടെ സന്മാർഗ്ഗത്തെ ഇതുവരെയായും ക്ഷതപ്പെ ടുത്തിയിട്ടില്ല. "പ്രസക്തി" എന്ന വാക്കു് ഉപയോഗിച്ചതു മാത്രമെ അ ബദ്ധമായിട്ടുള്ളു വെന്നാണ് എൻെറ അഭിപ്രായം."

## എം. സി. മത്തായി

പിന്നീടു പ്രസംഗിച്ചതു മി: എം. സി. മത്തായിയാണ്. മി: ന മ്പ്യാരുടെ മിക്ക അഭിപ്രായങ്ങളേയും അദ്ദേഹം നിഷ്പക്ഷമായി നിരൂപണം ചെയ്തു. കലയ്ക്കു സാന്മാർഗ്ഗികമായ ഉദ്ദേശ്യമുണ്ടെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. ആശാൻ, വള്ളത്തോൾ മുതലായവരുടെ കവിതകൾക്കു് ഉ ദ്ദേശ്യമില്ലെന്നു പറയുന്നവരോടു തനിക്കു ഒന്നും പറവാനില്ലെന്നദ്ദേഹം പറ ഞ്ഞു. എന്നാൽ സാഹിത്യപ്രസക്തി നൈസർഗ്ഗികമാണെന്നു തന്നെയാണ ദ്ദേഹത്തിൻെറയും അഭിപ്രായം.

മി: മത്തായിയുടെ പ്രസംഗത്തിനുശേഷം 15 മിനിട്ടു സമയത്തേ ക്കു യോഗനടപടികൾ നിർത്തിവയ്ക്കപ്പെട്ടു.

## കൈക്കനിക്കര കുമാരപിള്ള

"ഞാൻ വോട്ടുപിടിപ്പാൻ വന്നവനല്ല. അവതാരകൻെറ മിക്ക അഭിപ്രായങ്ങളോടും യോജിക്കുന്നു. "ഉദ്ദേശ്യം" എന്ന വാക്കിനാണ് ഈ

വാദത്തിൽ പ്രാധാന്യം കല്പിക്കേണ്ടതു്. വാസ്തവത്തിൽ സാഹിത്യത്തിന്ന് അങ്ങിനെയുള്ളൊരുദ്ദേശ്യമില്ലെന്നാണു വിചാരിക്കേണ്ടതു്. കലയ്ക്കു സാന്മാർഗ്ഗികമായ ഉദ്ദേശ്യവും ഉണ്ടായിരിപ്പാൻ തരമില്ല"

## ശ്രീമതി മുതുകുളം പാർവ്വതി അമ്മ

"നാടകവേദിയെപ്പററി പ്രസംഗിച്ച മാന്യൻ സ്ത്രീകൾതന്നെ സ്ത്രീവേഷം അഭിനയിക്കണമെന്നു പ്രസ്താവിച്ചു. സ്ത്രീകൾ വാദപ്രതിവാദത്തിലല്ല, പോർക്കളത്തിൽത്തന്നെ ഇറങ്ങി യുദ്ധംചെയ്തുവരുന്ന ഈ വേളയിൽ, അടങ്ങിയിരിക്കുന്നതു് ഉചിതമല്ലല്ലൊ. പ്രമേയത്തെ എതിർക്കുകയാണെൻെറ ഉദ്ദേശ്യം. പൌരാണികകാലത്തു കലാബോധം ഉണ്ടായിരുന്നുവോ എന്നാർക്കറിയാം? ചിത്രമെഴുത്തുകാരൻ ചിത്രത്തിൻെറ ഒരാകൃതി ആദ്യമായി മനസ്സിൽ വരയ്ക്കുന്നു. അതൊരുദ്ദേശ്യമല്ലേ? സാന്മാർഗ്ഗികമായ ഉദ്ദേശ്യംതന്നെ കവിതകളിലും കലകളിലും അന്തർലീനമായിട്ടുണ്ടു്. ശാകുന്തളത്തിൻെറ മൂലം ഭാരതമണല്ലൊ. ആദ്യം ദുഷ്യന്തൻ ശകുന്തളയെ തിരസ്കരിച്ചു. ശകുന്തള ഒരു തോന്ന്യവാസം ചെയ്തതിൻെറ ഫലമായിട്ടാണ് അങ്ങിനെ ഉപേക്ഷിക്കപ്പെട്ടതു്. ഇതു മഹാകവി ടാഗൂർതന്നെ സമ്മതിച്ചിരിക്കുന്നു. ഡസ്ഡിമോണയെ ശപാസംമുട്ടിച്ചതിന്നും ധാരാളം കാരണങ്ങളുണ്ടു്. ആ ഉദ്ദേശ്യം വച്ചുകൊണ്ടുതന്നെയാണു കവി അങ്ങിനെ ചിത്രീകരിച്ചിട്ടുള്ളതു്. ഗാന്ധിജിയുടെ മനഃസ്ഥിതിക്കു മാററം വരുത്തുവാൻ ഹരിശ്ചന്ദ്രൻെറ കഥ സഹായിച്ചിട്ടുണ്ടത്രെ. അപ്പോൾ ആ കവിതയ്ക്കു് ഉദ്ദേശ്യമില്ലെന്നു വിചാരിപ്പാൻ തരമുണ്ടോ? ലോകം സാഹിത്യകാരന്മാരെയല്ലാതെ ലോകത്തെ സാഹിത്യകാരന്മാർ പലപ്പോഴും അനുകരിപ്പാൻ സാധിച്ചു എന്നു വരുന്നതല്ല. ആഖ്യായികകളും നോവലുകളും സമുദായത്തിൻെറ ദോഷങ്ങളെ ചൂണ്ടിക്കാണിച്ചു നമ്മെ സന്മാർഗ്ഗത്തിലേക്കു നയിപ്പാനുള്ള ഉദ്ദേശ്യത്തോടെ നിർമ്മിക്കപ്പെട്ടവകളാണ്.

## മി: എം. സി. ജോസഫ്

കലയുടെ നിർവ്വചനമാണ് ഇവിടെ ആവശ്യമായിരിക്കുന്നതു്. ടോൾസ്റ്റോയി പറയുന്നു "കല വികാരസങ്കലനങ്ങൾ" ആണെന്നു്. അതിനാൽ ഇതു മനുഷ്യസമുദായത്തിൻെറ അഭിവൃദ്ധിക്കുള്ള സാന്മാർഗ്ഗികോദ്ദേശ്യമെന്നു നിർവ്വചിക്കേണ്ടിയിരിക്കുന്നു. കുട്ടി തൻെറ തൊടിയിൽ ഒരു പാമ്പിനെ കണ്ടു ഭയപ്പെട്ടോടിവന്നു, അച്ഛനോടു് "അയ്യോ അച്ഛാ പാമ്പ്" എന്നു പറയുന്നു. ഇതിലാണു ശരിയായ കല പ്രത്യക്ഷപ്പെട്ടന്നതു്. "മടി" എന്ന വിഷയത്തെപ്പററി നാലു ഭാഗങ്ങളിൽ കുറയാതെ ഒരുപന്യാസം എഴുതാനുള്ള

ചോദ്യക്കടലാസ്സിൽ ഒരു കട്ടി വെറും "മടി" എന്നുമാത്രം എഴുതിയ കഥ യും വിവരിച്ചുകൊണ്ട് അദ്ദേഹം പ്രമേയത്തെ എതിർത്തു. പിന്നീട് മി: ബി. പത്മനാഭപിള്ളയും പ്രമേയത്തെ എതിർത്തുകൊണ്ട് അഞ്ചു മിനിട്ടു സംസാരിച്ചു.

## ഉള്ളൂർ

കവിതയ്ക്കുള്ള പ്രധാനമായ ഉദ്ദേശ്യം ലോകത്തെ രസിപ്പിക്കുകയാണ്. സഹൃദയന്മാർ വ്യംഗ്യാർത്ഥംകൂടി മനസ്സിലാക്കി കൂടുതൽ രസം ആസ്വദിക്കുന്നു. മി: ജോസഫ് പറഞ്ഞതാണു കലയുടെ ശരിയായ നിർവ്വചനം. കവിതയുടെ പരമപ്രയോജനം രസാസ്വാദനംതന്നെയാകുന്നു.

## മി: നമ്പ്യാരുടെ മറുപടിപ്രസംഗം

ഉൽകൃഷ്ടകാവ്യങ്ങൾ സന്മാർഗ്ഗബോധം ഉണ്ടാക്കുമെന്നു ഞാൻ മുമ്പുതന്നെ പറഞ്ഞിട്ടുണ്ട്. ഉലയ്ക്ക, കത്തി മുതലായവ ചില ഉപകരണങ്ങൾ എന്നല്ലാതെ അവകൾ സുകുമാരകലകളിൽ പെടുന്നില്ല. ചില കവിതകൾ സന്മാർഗ്ഗപരിപോഷണത്തിന് ഉപകരിക്കുമെങ്കിൽ കവിക്ക് ആ ഉദ്ദേശ്യം ഉണ്ടായിരിക്കണമെന്നില്ല.

പ്രമേയം വോട്ടിനിടാതെ വാദപ്രതിവാദം അവസാനിപ്പിച്ചു.

## സ്ത്രീകളും കലകളും

മിസ് അച്ചാമ്മാ ജോസഫ് ബി. ഏ. "സ്ത്രീകളും കലകളും" എന്ന വിഷയത്തെപ്പററി ഒരു വാചാപ്രസംഗം ചെയ്തു. കവിതകളും വനിതകളും തമ്മിൽ വലിയ ബന്ധമുണ്ടത്രെ. അതാണ് തന്നെ ഇതിന്നു പ്രേരിപ്പിച്ചതു്, എന്ന മുഖവുരയോടെ അവർ 15 മിനിട്ടുസമയം പ്രസംഗിച്ചു.

## വരുന്ന കൊല്ലത്തെ സമ്മേളനം

തിരുവനന്തപുരം ശ്രീചിത്തിരതിരുനാൾ വായനശാലാപ്രവത്തകന്മാരുടെ പ്രതിനിധിയെന്നനിലയിൽ അദ്ധ്യക്ഷന്റെ ക്ഷണനമനുസരിച്ചു പതിനൊന്നാംസമ്മേളനം അവിടെവെച്ചു കൊണ്ടാടുവാൻ ആണ് നിശ്ചയിച്ചതു്.

## അവസാനരംഗം

അതിന്റെശേഷം, ശ്രീമതി കെ. പി. കുഞ്ഞുലക്ഷ്മിഅമ്മ അവർകൾ, തന്റെ കവിത വായിച്ചു. അതിനെത്തുടന്ന് ലേഡി വിദ്വാൻ മുതു

കുളം പാർവ്വതിഅമ്മ "പിച്ചക്കാരി" എന്ന കവിതയും, ശ്രീമാൻ പുത്തൻ കാവു മാത്തൻതരകൻ "സ്വർഗ്ഗം" എന്ന കവിതയും ഭംഗിയായി പാരായണം ചെയ്തു്, സദസ്യരുടെ ശ്രദ്ധയെ ആകർഷിച്ചു. പിന്നീടു കാര്യപരിപാടിപ്രകാരം, കവിതാപാരായണത്തിനായി മി: വിരൂപാക്ഷൻ നമ്പൂരിപ്പാടിനെ അദ്ധ്യക്ഷൻ ക്ഷണിച്ചു. പ്രസംഗമഞ്ചത്തിൽ പ്രവേശിച്ച യുവകവി തലയാട്ടിയും, ആംഗ്യംകാണിച്ചും, സ്വയം രസിച്ചും, താൻ എഴുതിക്കൊണ്ടുവന്നിരുന്ന കവിത, രാഗാലാപത്തോടുകൂടി, അത്യുച്ചത്തിൽ, വായിച്ചുതുടങ്ങി. ഇങ്ങിനെ കുറെനേരം കഴിഞ്ഞപ്പോഴാണു് സാക്ഷാൽ വിരൂപാക്ഷൻ നമ്പൂതിരിപ്പാടല്ല കവിത വായിക്കുന്നതെന്നു് അദ്ധ്യക്ഷനും ശ്രോതാക്കളും മനസ്സിലാക്കിയതു്! പിന്നെ, എന്തുചെയ്യാനാണു്? ഏതായാലും, സാഹിത്യകലാവല്ലഭനായ അദ്ധ്യക്ഷനും, കവിതാകാമുകന്മാരായ മററനേകം യുവകവികളും, കണ്ണുതുറിച്ചു മിഴിച്ചിരിക്കുമ്പോൾ—പട്ടാപ്പകൽ—ഒരു മഹാസദസ്സിൽ—മാനവും മര്യാദയും കൂടാതെ, ആൾമാറാട്ടംചെയ്തു്, ബലാൽക്കാരമായി, കവിതാകാമിനിയുടെ മാനഭംഗംചെയ്യാൻ മുതിന്ന സാഹിത്യകാരനായ യുവസാഹസികൻ, ക്രിമിനൽശിക്ഷയ്ക്കുതന്നെ അഹനായിരുന്നുവെങ്കിലും, കവിയശഃകാമാന്ധനായിട്ടുമാത്രമാണു് ഈ സാഹസത്തിനൊരുമ്പെട്ടതെന്നു് കരുതി, അനുകമ്പാപുരസ്സരം, സദസ്യർ ക്ഷമിച്ചു മാപ്പു കൊടുക്കുകയും, മററനിഷ്ടസംഭവങ്ങൾക്കൊന്നും ഇടയാക്കാതെ, സാക്ഷാൽ വിരൂപാക്ഷൻനമ്പൂതിരിപ്പാടുതന്നെ "അമ്മയോടു" എന്ന കൈരളീസാന്ത്വനഗാനം പാടി, കവിതാമാതാവിനെ സമാശ്വസിപ്പിക്കുകയും, കാര്യം ഭംഗിയായി ഒതുക്കിത്തീക്കുകയും ചെയ്തു. അനന്തരം പരിഷത്തിൽ ആറു പ്രമേയങ്ങൾ പാസാക്കിയതിനുശേഷം അദ്ധ്യക്ഷൻ സംക്ഷിപ്തമായി ഉപസംഹാരപ്രസംഗം നടത്തി. അനന്തരം ജായിൻറു സിക്രട്ടറി മി: ജോസഫ് മുണ്ടശ്ശേരി ബി. എ. കൃതജ്ഞതാപ്രകടനം ചെയ്തു. മി: മൂക്കോത്തുകുമാരൻ അതിനു മറുപടിയായി ഭാരവാഹികളോടു, ശ്രോതാക്കളുടെ പ്രതിനിധിയെന്ന നിലയിൽ, നന്ദിപ്രദശിപ്പിച്ചു. കൃത്യം ഒരുമണിക്കു് സമസ്തകേരളസാഹിത്യപരിഷത്തിൻറെ പത്താമത്തെ സമ്മേളനം സമംഗളം പര്യവസാനിക്കുകയും ചെയ്തു.

# സമസ്തകേരള സാഹിത്യപരിഷത്തു്

[ദശമസമ്മേളനം]

## അദ്ധ്യക്ഷപ്രസംഗം

[വി. കൃഷ്ണൻതമ്പി ബി. എ.]

(തുടച്ച്)

ശുദ്ധസാഹിത്യത്തിലെ ഗദ്യത്തിലേക്കു പ്രവേശിക്കുകയാണെങ്കിൽ, നോവലുകളാണു പ്രഥമഗണനീയമായിട്ടുള്ളതു്. ഇവയിൽ ചരിത്രാഖ്യായികകൾ മാത്രമെ നമുക്കു പൂർണ്ണാഭിമാനത്തിനു വകയായിത്തീർന്നിട്ടുള്ളൂ. ഇതു നോവൽ സാഹിത്യത്തിൻെറ വളച്ച്യിൽ ആദ്യഘട്ടമേ ആയിട്ടുള്ളൂ. ഇന്ദുലേഖയ്ക്കും ശാരദയ്ക്കും പരമാർത്ഥത്തിൽ സഹോദരികൾ ഉണ്ടായിട്ടില്ല. ചെറുകഥാപ്രസ്ഥാനം ആദരിച്ചുതുടങ്ങിയിട്ടുണ്ടെങ്കിലും ഉൽകൃഷ്ടമെന്നു പറയുമാറു് ചിലതേ നമുക്കു സിദ്ധിച്ചിട്ടുള്ളൂ. ഫലിതസാഹിത്യത്തിലും നമുക്കു വിലയേറിയ ചില കൃതികൾ ഉണ്ടു്.

3. പ്രായോഗികസാഹിത്യം:— ശുദ്ധസാഹിത്യത്തിൻെറ മേന്മ ഇതിനു് ഒരിക്കലും സംഭവിക്കയില്ലെങ്കിലും ഇതു ഭാഷയ്ക്കു് അത്യന്താപേക്ഷിതമാണു്. എത്രയും ഇളവയസ്സുമുതൽതന്നെ മുൻപുള്ളവർ ചൊല്ലിക്കേട്ടു പരിചയിച്ചുപോന്നതായ താരാട്ടുപാട്ടു്, ഊഞ്ഞാൽപാട്ടു്, ഓണപ്പാട്ടു്, കല്യാണക്കളിപ്പാട്ടു്, ബ്രാഹ്മണിപ്പാട്ടു്, വഞ്ചിപ്പാട്ടു്, കൃഷ്ണപ്പാട്ടു്, തുള്ളൽപ്പാട്ടു്, കഥകളിപ്പാട്ടു് എന്നിങ്ങനെ പലമാതിരി പാട്ടുകൾ ഉണ്ടായിരുന്നു. കേരളീയരുടെ ഏതു പ്രധാനപ്രവൃത്തിയ്ക്കും അപരിഹാര്യമായിരുന്നു പാട്ടു്. ഇങ്ങനെ ജനിച്ച വാസനയുടെ ഫലമായിട്ടാണു കൈരളീസാഹിത്യത്തിൽ പ്രണയവും രസികതയും അവക്കു സിദ്ധമായതും, ഒടുവിൽ ഉൽകൃഷ്ടങ്ങളായ കാര്യങ്ങൾ രസിക്കാനും ആസ്വദിക്കാനും അവൾക്കു് ഇടയായതും. സർവ്വസ്വൾകമായ ശക്തിയോടുകൂടിയുള്ള ഇംഗ്ലീഷിൻേറയും, സംസ്കൃതത്തിൻേറയും, തമിഴിൻേറയും, ഈയിടെ ഹിന്ദിയുടേയും ഉപമർദ്ദം പ്രബലമായിരിക്കുന്ന ഇക്കാലത്തു മുൻപറഞ്ഞ തരത്തിലുള്ള പ്രായോഗികസാഹിത്യം നമുക്കു പ്രത്യേകിച്ചും ആവശ്യമായിത്തീർന്നിട്ടുണ്ടു്. എത്ര മഹാകവി

കൾ എത്ര അമൃതധാര പൊഴിച്ചാലും കൈരളീപ്രതിപത്തിയോടും കേരളീയസംസ്കാരത്തോടുംകൂടി വളരാത്ത കേരളീയൎക്കു് അതു ആകൎഷകമാകാതെ പോകും; അതു മനസ്സിലാക്കുവാൻ ശക്തിയില്ലാതെപോകും. നമ്മുടെ പുരാതനപ്രായോഗികസാഹിത്യങ്ങളിൽ പലതും ഇപ്പോൾ ഗവേഷകന്മാൎക്കു മാത്രം ആവശ്യമായിരിക്കുന്നതേയുള്ളു. മററു പലതും ക്രമേണ ക്ഷയിച്ചു അചിരേണ അസ്തമിക്കുമെന്ന നിലയിലായിട്ടുണ്ടു്. ഒന്നും തന്നെ ഇന്നു വേണ്ടമട്ടിൽ നിലവിലായിരിക്കുന്നുമില്ല. പുതുതായി ഉണ്ടായിട്ടുള്ള പദ്ധതികൾക്കു് ഇനിയും ഉറപ്പുകിട്ടിയിട്ടില്ലതാനും. നമ്മുടെ സാഹിത്യത്തിൽ ശ്രേയസ്സു അന്യൂനമായിത്തന്നെയിരിക്കണമെന്നു കാംക്ഷിക്കുന്നപക്ഷം, ഇത്തരം സാഹിത്യത്തിനു അവ ലാഭമായിരുന്നിട്ടുള്ള കാലങ്ങളിൽ മേലും പോഷിപ്പിക്കാനവകാശം നൽകുന്നവയെ എല്ലാം പ്രത്യേകം ശ്രദ്ധയോടെ ഉദ്ധരിച്ചു പ്രതിഷ്ഠിക്കുകയാണു് നമ്മുടെ ആദ്യകൃത്യം. അപ്രകാരമുള്ള കലകളിൽ പ്രധാനപ്പെട്ടവയെമാത്രം ഇവിടെ ഗണിക്കുന്നു.

൧. കഥകളി:-- ഇന്നു് ഇതിൻെറ മേന്മയെപ്പററി പ്രസംഗിക്കേണ്ട ആവശ്യമില്ലാത്തമട്ടിൽ അതിൻെറ യശസ്സ് വിശ്വവിശ്രുതമായി തീൎന്നിട്ടുണ്ടു്. അതിനു മഹാകവി വള്ളത്തോൾ ഏകനിദാനവുമാണു്. എന്നാൽ കഥകളിയുടെ മെച്ചമെന്താണു്? എന്തു പുതിയ തത്വമാണു് കഥകളി കലാവിഷയകമായി ലോകത്തിനുപദേശിക്കുന്നതു് എന്ന ചോദ്യത്തിനു ശരിയായ ഉത്തരമുണ്ടു്. കഥകളിയിലെ അഭിനയം, ഭിന്നരീതിയിലാണെങ്കിലും, നാടകത്തിലും കാണാം. ആന, സിംഹം, ഹംസം മുതലായവയുടെ ചമൽകാരസഹിതമായ, സൎവ്വാംഗസഹകൃതമായ ചിത്രീകരണവും ചേഷ്ടാനുകരണവും ഈയിടെ ഉണ്ടായിട്ടുള്ള ചില പാശ്ചാത്യനൃത്തങ്ങളിലും കണ്ടുവരുന്നു. എന്നാൽ ലോകത്തിൽ യാതൊരഭിനയകലയിലും കാണാത്ത ഒരു വിശേഷം കഥകളിയിലുണ്ടു്. അതായതു് അഭിനയകലയ്ക്കു് അപ്രതിഹതമായ സ്വാതന്ത്ര്യവും സമ്പൂൎണ്ണതയും കഥകളിയിലെപ്പോലെ മററങ്ങും കാണുകയില്ല. നാടകത്തിൽ, 'കൊമ്പനാന വന്നുനില്ക്കുന്നു' എന്നു് ഒരു നടൻ പറഞ്ഞാൽ വല്ലതും അഭിനയം സ്ഫുരിക്കണമെങ്കിൽ, അതു്, ആ വാക്കു പറഞ്ഞുകഴിയുമ്പോൾ അവസാനിപ്പിച്ചുകൊള്ളണം. അവിടെ ഓടുകയാണു പ്രകൃതമെങ്കിൽ ഉടൻ ഓട്ടം നടിച്ചുകൊള്ളുകയും വേണം. എന്നാൽ ക്ഷണംകൊണ്ടാണെങ്കിലും ബുദ്ധികൊണ്ടും മനസ്സുകൊണ്ടും വളരെ പ്രവൃത്തികൾ അവിടെ നടക്കുന്നുണ്ടു്. ഇവ ഒക്കെ വിട്ടിട്ടു കേവലം ബാഹ്യചേഷ്ടയായ ഓട്ടംമാത്രം നടക്കുന്നതു യഥാൎത്ഥാഭിനയമല്ല; അഭിനയാഭാസമാണു്. കഥകളിയിലാകട്ടെ കൊമ്പനാനയുടെ ആകൃതിയും പ്രകൃതിയും മദോന്മത്തതയും, അതു കണ്ടിട്ടു് ആ പാത്രത്തിനുള്ള

വികാരവ്യം ഒക്കെ അഭിനയിച്ച് അരമണിക്കൂർ കഴിച്ചുവെന്നു വരാം. പാട്ടുകാരൻ 'കൊമ്പനാന വന്നുനില്ക്കുന്നു' എന്നു് എത്ര തവണ വേണമെങ്കിലും ആവർത്തിച്ചു പാടിക്കൊള്ളും; അതായതു സാഹിത്യം അഭിനയത്തിനു ദാസ്യം വഹിച്ചു സമയം കാത്തുനിന്നുകൊള്ളും. ഇതു രസഭംഗമല്ലേ, ഔചിത്യഭംഗമല്ലേ എന്നൊക്കെ ചോദ്യമുണ്ടാകാം. എന്നാൽ, സദസ്യർ രസിക്കുകതന്നെ ചെയ്യുന്നു. ഔചിത്യത്തിനു ലേശം ഭംഗമില്ലെന്നു് ആലോചിച്ചാൽ സ്പഷ്ടമാകും. ഒരു കുന്നിനേയും, ഒരു പനയേയും, ഒരു മനുഷ്യനേയും അടുത്തടുത്തുകൂടെ ഏതാണ്ടു് ഒരേ വലിപ്പത്തിൽ തന്നെ, ചിത്രീകരിച്ചു കാണുന്ന ചൈനീസ്കപ്പുകളും ഭരണികളും തുഷ്ടിയോടെ സംഭരിക്കുന്ന പാശ്ചാത്യസഹൃദയനു് ഈ വലിപ്പച്ചെറുപ്പത്തിന്റെ കുഴപ്പം ഗണ്യമായിട്ടു തോന്നുന്നില്ല. സർവ്വേക്കാരൻ അംഗീകരിച്ചിരിക്കുന്ന വലിപ്പച്ചെറുപ്പമല്ല, കലാകാരൻ അംഗീകരിക്കുന്നതു്. സർവേക്കാരൻ ബാഹ്യദൃഷ്ടിയെ പ്രമാണമാക്കുന്നുവെങ്കിൽ കലാകാരൻ ദ്രഷ്ടാവിന്റെ മനസ്സിൽ സങ്കല്പിച്ചിരിക്കുന്ന പ്രാധാന്യത്തെ പ്രമാണമാക്കിയായിരിക്കാം വലിപ്പച്ചെറുപ്പം നിശ്ചയിക്കുന്നതു്. കൂടാതെ കലയെ സംബന്ധിച്ചിടത്തോളം ഹൃദയംഗമമായ സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ കണക്കുകൾ ചോദ്യപ്പെട്ടുകയില്ല. ഇങ്ങനെ അഭിനയത്തിനു സ്വാതന്ത്ര്യഗതി നൽകിയിട്ടുള്ള ഒരൊററ കലാപ്രസ്ഥാനമാണു കഥകളി. നൃത്തം, സംഗീതം, സാഹിത്യം എന്നീ കലകൾക്കു് ഇതിൽ വേണ്ടുവോളം അവകാശം സിദ്ധിച്ചിട്ടുണ്ടു്. ഇപ്രകാരമുള്ള ഈ കഥകളിയെ പോഷിപ്പിക്കേണ്ടതു നമ്മുടെ അതിപ്രധാനമായ കർമ്മമാണു്. അതിനു് ഒററമാർഗ്ഗമേയുള്ളു. മുമ്പിലത്തേപ്പോലെ ജനങ്ങൾക്കു് അതു സുലഭമാക്കിക്കൊടുക്കണം. ഏതാണ്ടന്തരിച്ചുപോയ വാസന വീണ്ടും ഉണർത്തണം. ഇങ്ങനെ വരുമ്പോൾ എത്രയോ നടന്മാർക്കും ഗായകന്മാർക്കും തൊഴിൽ കിട്ടുകയും അതിന്റെ പരിണതഫലമായി ഏതാനും ഉൽകൃഷ്ടരായ നടന്മാരും ഗായകന്മാരും എല്ലാക്കാലത്തും ഉണ്ടായിരിക്കുകയും ചെയ്യും. തിരുവനന്തപുരത്തെ കഥകളിക്ലബ്ബിന്റെ ആഭിമുഖ്യത്തിൽ ആണ്ടുതോറും രണ്ടു കാലങ്ങളിലായി പത്തുപത്തു കഥകളിവീതം നടത്തുന്ന സമ്പ്രദായം കേരളത്തിലെ എല്ലാ പ്രധാനപ്പെട്ട നഗരങ്ങളിലും നടപ്പിൽ വരുത്തുന്നതു മേൽ പറഞ്ഞപ്രകാരം കഥകളിയെ വീണ്ടും സജീവവും പരിപുഷ്ടവുമാക്കുന്നതിനു പര്യാപ്തവുമാകും.

b. തിരുവാതിരക്കളി:— സാഹിത്യദൃഷ്ട്യാ വളരെ ഉൽകൃഷ്ടങ്ങളല്ലെങ്കിലും മനോഹരങ്ങളായ തിരുവാതിരപ്പാട്ടുകൾ നമുക്കുണ്ടു്. അവയുടെ സംഖ്യ വർദ്ധിക്കണം. കളിക്കുതന്നെ പല കോട്ടങ്ങളും പററിക്കാണുന്നുണ്ടു്. വളരെ അടുത്തകാലത്തുതന്നെ നമുക്കു കണ്ടു പരിചയമുള്ള കളി

യുടെ സ്വാരസ്യവും, വിലാസവും വിട്ടു ചിലെടത്തു വെറും സക്സ്സമട്ടായി പരിണമിച്ചിട്ടുണ്ടു്. ഗ്രാമ്യവും കൎണ്ണാരുന്തുദവുമായ സാഹിത്യം കലൎന്ന സംഗീതവും ഒട്ടുവളരെ കടന്നുകൂടീട്ടുണ്ടു്. ഏതുകാലത്തും അഭിമാനപുരസ്സരം പ്രദൎശിപ്പിക്കാവുന്ന നമ്മുടെ ഒരു പ്രധാനസമ്പത്താണു തിരുവാതിരക്കളി. നാഥനില്ലായ്മകൊണ്ടു് അതിനു വന്നുകൂടിയിട്ടുള്ളതും അതിനെ പാടെ നശിപ്പിക്കാൻ പോരുന്നതുമായ കളങ്കങ്ങളെ എത്ര ബുദ്ധിമുട്ടിയും നാം പരിഹരിക്കേണ്ടതാണ്. അതിന് ഉത്തമമായ മാൎഗ്ഗം കേരളത്തിലെ പല ഭാഗങ്ങളിലുമുള്ള വിദഗ്ദ്ധകളും വിദുഷികളുമായ മഹതിമാർ ചേൎന്നു് ഒരു യോഗംകൂടി ഈ കളിയുടെ ചുവടുകൾക്കും സമ്പ്രദായങ്ങൾക്കും നല്ല മാതൃകകൾ ഏൎപ്പെടുത്തുകയാണ്. എന്നിട്ടു സ്കൂളുകളിൽ പഠിക്കുന്ന പെൺകുട്ടികൾക്കു് ഈ മാതൃകകളനുസരിച്ചുള്ള ശിക്ഷണം നൽകുമാറു് ഏൎപ്പാടുകൾ ചെയ്കയും വേണം.

c. സംഗീതം:— മലയാളിക്കു പാട്ടില്ലെന്നൊരു വെറും പഴിയുണ്ടു്. മലയാളിക്കു മൂക്കില്ലെന്നോ മൎയ്യാദയില്ലെന്നോ പറയുന്നതു് ഇതിൽ കൂടുതൽ സത്യവും സാഹിത്യവുമായിരിക്കും. എന്നാൽ പരക്കെ പ്രശസ്തി നേടിയ സംഗീതവിദ്വാന്മാരും വിദുഷികളും ഇന്നു നമ്മുടെ ഇടയിൽ വളരെ വിരളമാണെന്നുള്ളതു സത്യവുമാണ്. അതിനു കാരണം നമുക്കു സ്വന്തമായിരുന്ന സംഗീതകലയെ നാം പാടെ വെടിഞ്ഞു് അന്യസമ്പ്രദായംതന്നെ അംഗീകരിച്ചതാണ്. അനുകരണോപജീവനം നമ്മെ ഒരിക്കലും ഒന്നാംകിടയിലേക്കു കടത്തിവിടുകയില്ല. സകലവിധ ദാസ്യത്തിലും വെച്ചു കലാവിഷയകമായ ദാസ്യമാണു മനുഷ്യനെ എന്നെന്നേയ്ക്കും താഴ്ത്തുന്നതു്. പാണ്ടിയിലുള്ളവർ പടിഞ്ഞാട്ടു തിരിഞ്ഞു മഴയ്ക്കെന്നപോലെ, നാം സംഗീതത്തിനുവേണ്ടി കിഴക്കോട്ടു തിരിഞ്ഞുനിന്നു സഹ്യാദ്രിശിഖരങ്ങളിൽ ഉല്ക്കണ്ഠിതങ്ങളായ ദൃഷ്ടികൾ ഉറപ്പിക്കുന്നു. സ്വാതിതിരുനാളിന്റെ കൃതികൾ, ഇരയിമ്മൻതമ്പിയുടെ കൃതികൾ, ചില കഥകളിപ്പദങ്ങൾ എന്നിവ എത്രയോ തനിമലയാളപ്പാട്ടുകളേച്ചേരിക്കു പോരുന്നവയാണ്; കറ തീൎന്ന സംഗീതശാസ്ത്രജ്ഞാനത്തിനു പൎയ്യാപ്തങ്ങളുമാണ്. ഇവയെത്തന്നെ നാം പ്രാധാന്യേന അഭ്യസിക്കണം. എന്നാൽ ഏററവും ഹൃദ്യങ്ങളായ തമിഴ്, തെലുങ്ക്, ഹിന്ദുസ്ഥാനി മുതലായ സംഗീതരീതികളിൽ നമുക്കുള്ള അഭിനിവേശം ഒരിക്കലും വെടിയണമെന്നില്ല. മുമ്പു നമ്മുടെ സ്വന്തസമ്പ്രദായത്തിൽ പരിചയം സിദ്ധിച്ചിട്ടു് ഇവ പഠിക്കണമെന്നേയുള്ളു. ഈ സംഗതിയെപ്പററി വേണ്ട ചൎച്ചചെയ്തു പ്രവൃത്തിമാൎഗ്ഗങ്ങൾ നിശ്ചയിക്കുവാൻ മുൻപറഞ്ഞതുപോലെ ഒരു യോഗം ഏൎപ്പെടുകതന്നെ വേണം.

വരമൊഴിസാഹിത്യംപോലെ വിശിഷ്ടമായ ഒരു വാമൊഴിസാഹിത്യവും നമുക്കു വളരെ മുമ്പുമുതൽക്കേ ഉണ്ടായിരുന്നിട്ടുണ്ടു്. ഭക്തിപ്രധാനവും ഫലിതപ്രധാനവുമായിട്ടുള്ള ഈ സാഹിത്യം, പാഠകം, കൂത്തു് മുതലായവയെ അവലംബിച്ചുകാണുന്നു. ഇപ്പോഴും നമ്മെ ഇവ അത്യന്തം രസിപ്പിക്കുന്നുണ്ടെങ്കിലും ഘോഷാസമ്പ്രദായം അംഗീകരിച്ചു വളരെക്കാലം കിടന്നുപോയതുകൊണ്ടു് ഇവയ്ക്കു കാലോചിതമായ വളർച്ച സിദ്ധിക്കുവാൻ ഇടയായിട്ടില്ല. ആദർശങ്ങൾക്കും ആശയങ്ങൾക്കും കാലക്രമമായി വന്നുപോയിട്ടുള്ള ഭേദങ്ങൾക്കു് ഇവയിൽ പ്രതിഫലനമേ കാണുന്നില്ല. അന്നത്തെ സംസ്കാരത്തിന്റെ ഉച്ചസ്ഥാനത്തിൽ നിലകൊണ്ടവരാണു് ഈ കഥകളിപ്രസ്ഥാനം അന്നു് ആരംഭിച്ചതു്. ഇന്നത്തെ സംസ്കാരത്തോടു് മിക്കവാറും യാതൊരു പൊരുത്തവും പ്രദർശിപ്പിക്കാത്തവരുടെ കൈയിലാണു് ഇന്നു് അതു സ്ഥിതിചെയ്യുന്നതു്. ഈ വിശിഷ്ടകലയെ ആകാവുന്നിടത്തോളം കാലോചിതമാക്കേണ്ടതിനു നാം പ്രവർത്തിക്കേണ്ടതുണ്ടു്.

തമിഴിലെ സംഗീതസാഹിത്യഘടിതമായ ഹരികഥാപ്രസ്ഥാനവും നമുക്കു് ആദരണീയമാണു്. എന്നാൽ പരിഷ്കൃതാശയന്മാർക്കു രസിക്കത്തക്കവണ്ണം കഥാപ്രവചനം ചെയ്യണമെങ്കിൽ കഥകൻ നല്ല സാഹിത്യത്തിലും അഭിനയത്തിലും പ്രവചനത്തിലും സംഗീതത്തിലും ഒരുപോലെ പ്രാവിണ്യം സമ്പാദിച്ചിരിക്കണം. ഇത്രയും കൂടിച്ചേർന്നു കിട്ടുവാൻ വിഷമവുമാണു്. നല്ല കണ്ഠമാധുര്യവും അല്പം പ്രവചനസാമർത്ഥ്യവും ജന്മസിദ്ധമായിട്ടുള്ളവർ കണ്ടേക്കാം. ഇവർക്കു തോന്നുന്നതൊക്കെ പറഞ്ഞുകൊള്ളുവാനുള്ള സ്വാതന്ത്ര്യം കൊടുത്തേച്ചാൽ കഥനത്തിനു ഗ്രാമ്യതയും രസാഭാസവും, കേൾക്കുന്നവരുടെ, വിശേഷിച്ചു ബാലന്മാരുടേയും മററും, വാസനകൾക്കു ദൂഷണവും ഫലമാകുമെന്നുള്ളതിനു നാം കേട്ടിട്ടുള്ള പല പ്രവചനങ്ങളും ദൃഷ്ടാന്തങ്ങളാണു്. മലയാളത്തിൽ ഉത്തിഷ്ഠമാനമായ ഈ പ്രസ്ഥാനത്തിനു കൃത്യകൾക്കും മററുമുണ്ടായിരുന്നിട്ടുള്ളപോലെ ആദിദശയിൽ മിക്കവാറും ഏട്ടുപഠിത്തവും അല്പാല്പമായിമാത്രം സ്വാതന്ത്ര്യവും അവലംബിച്ചുള്ള ഒരു രീതി ഏർപ്പെടുത്തുകയായിരിക്കും നല്ലതു്. സാഹിത്യത്തിനു ഏററവും പ്രധാനമാക്കാവുന്ന ഈ ശാഖയ്ക്കു നാം ഉൽകൃഷ്ടങ്ങളായ മാതൃകകൾ ഉണ്ടാക്കിക്കൊടുത്തിട്ടില്ലെങ്കിൽ ഏററവും ബീഭത്സമായ ഒരു കഥകളിപ്രസ്ഥാനം കേരളത്തിൽ വേരുറച്ചു പോകതന്നെ ചെയ്യുമെന്നു നാം ഓർക്കണം. സാഹിത്യകാരന്മാർ അനുഗ്രഹിച്ചിട്ടില്ലാത്ത പുതിയ പന്ഥാക്കളിൽകൂടി ലോകരുചി പാഞ്ഞുതുടങ്ങുമ്പോൾ അവർ അലസമായി മാറിനിൽക്കയല്ല വേണ്ടതു്. ആ പുതിയ പന്ഥാക്കളേയും സ്വീകരിച്ചു സംസ്കരിക്കുവാനുള്ള ശ്രമം ഉടൻ ആരംഭിക്കുകയാണു വേണ്ടതു്.

d. നാടകം:— പിടിവിടാതെയും പിടിതരാതേയും കേരളത്തിൽ സർവ്വത്ര ചംക്രമണം ചെയ്യുന്ന ഒരു കലയാണു നാടകം. അഭിനയത്തെപ്പററി പണ്ടേമുതൽ മനസ്സിലാക്കിയിട്ടുണ്ടായിരുന്നതു് കൂത്തിലേയും കൂടിയാട്ടത്തിലേയും കഥകളിയിലേയും പന്ഥാവനുസരിച്ചാണല്ലൊ. ഇന്നു നാടകം എന്നു പറയുമ്പോൾ നാം ധരിക്കുന്ന രീതിയിലുള്ള ഒരു കല വളരെ അർവ്വാചീനമായിട്ടേ ഉണ്ടായുള്ളു. ഇംഗ്ലീഷിൻേറയും തമിഴിൻേറയും രീതികൾ കണ്ടിട്ടാണു് അതു് ഉത്ഭവിച്ചിട്ടുള്ളതും. അതിനുണ്ടായിട്ടുള്ള വിപരിണാമങ്ങൾ എവക്കും അറിവുള്ളതാണു്. ഇന്നു കാളേജുകളിലും സ്കൂളുകളിലും വായനശാലകളിലും മററും ഒരു ഗദ്യനാടകം അഭിനയിക്കുക ഒരു വാർഷികച്ചടങ്ങായിത്തീന്നിട്ടുണ്ടു്. വളരെ നല്ല ഗദ്യനാടകങ്ങളും ഏതാനും ചിലതു ഉണ്ടായിട്ടുണ്ടു്. അഭിനയത്തിനു അതിസമത്ഥരായ അനവധി ആളുകൾ ഈ നാട്ടിലുണ്ടെന്നുള്ള വസ്തുതയും സർവ്വത്രപ്രത്യക്ഷമായിത്തീന്നിട്ടുണ്ടു്. ഇങ്ങനെയൊക്കെയായിട്ടും നാടകം വിജയകരമായ ഒരു തൊഴിലിൻെറ നിലയിൽ ഇനിയും എത്തിയിട്ടില്ല. അതിനെപ്പററി നമുക്കു ഖേദത്തിനു കാരണമില്ല. എന്തെന്നാൽ ഹരികഥയുടെ എന്നപോലെ നാടകത്തിൻെറ വിഷയത്തിലും അസംസ്കൃതരുടെ സ്വേച്ഛാചാരിത്വം എത്രത്തോളം ആപൽക്കരമാണെന്നു തമിഴിലെ ചില നാടകയോഗങ്ങൾ നമുക്കു സ്പഷ്ടമാക്കിയിട്ടുണ്ടു്. നമ്മുടെ ധനക്കുറവും ഭാഷയുടെ വ്യാപ്തിക്കുറവും ജനങ്ങളുടെ ഉത്സാഹക്കുറവും നമ്മെ ഈ ആപത്തിൽനിന്നും ഇത്രയും കാലം രക്ഷിച്ചിട്ടുണ്ടു്. എന്നാൽ ഈ രക്ഷ ചിരന്തനമായിരിക്കുമെന്നു വിശ്വസിക്കാൻ തരമില്ല. ആകൃതിസൗഷ്ഠവവും ഗാനമാധുയ്യവും ചേന്ന യുവതീയുവാക്കന്മാർ യോഗങ്ങൾ ചേന്നു Talkies-ലെ തമിഴ്കഥകളുടെ നീചാനുകരണങ്ങളായ നാടകാഭിനയങ്ങൾ കൊണ്ടു നമ്മെ കബളീകരിക്കുന്ന കാലമാണു ഇതു്. ഇപ്പോഴാണു നാം ജനങ്ങളുടെ രുചിഗതിക്കു നിയാമകങ്ങളായ മാതൃകകൾ സൃഷ്ടിച്ചു സ്ഥാപിക്കേണ്ടതു്. സംസ്കൃതാശയരായ കലാരസികന്മാർ ഇതിനെപ്പററി ഗാഢമായി ആലോചിക്കണം. ഒരു മൂലധനം സമ്പാദിക്കണം. ഏതാനും സമത്ഥരായ നടീനടന്മാരെച്ചേർത്തു് ഒരു യോഗമുണ്ടാക്കണം. നല്ല നാടകങ്ങൾ തിരഞ്ഞെടുത്തു അവരെ നല്ലപോലെ അഭ്യസിപ്പിക്കണം. കേരളമൊട്ടുക്കു സഞ്ചരിച്ചു അഭിനയങ്ങൾ നടത്തണം. ധനദൃഷ്ട്യാ ഇതു വിജയമായിത്തന്നെ പരിണമിക്കുമെന്നുള്ളതിനു സംശയമില്ല.

പ്രായോഗികസാഹിത്യത്തെപ്പററിയും അതു് അവലംബിച്ചിട്ടുള്ളതും അവലംബിക്കേണ്ടതുമായ കലാവിശേഷങ്ങളെപ്പററിയും കുറേ ദീർഘമായി പറഞ്ഞുപോയിട്ടുണ്ടു് എന്നു് എനിക്കുതന്നെ ബോദ്ധ്യമാണു്. എന്നാൽ ഏററവും പ്രധാനമായ ഒരു വിഷയമാണു് ഇതു് എന്നു് ആരും സമ്മതിക്കുമല്ലൊ. കേരളീയസംസ്കാരം മുൻപിലത്തെപ്പോലെ വർദ്ധമാനമാ

യിരിക്കണമെങ്കിൽ, കേരളസാഹിത്യത്തിനു പുഷ്ടി അല്ല ദീർഘകാലത്തേയ്ക്കു സത്തതന്നെ ഉണ്ടായിരിക്കണമെങ്കിൽ, നമ്മുടെ ചെവിക്കും കണ്ണിനും ആതിഥ്യം നൽകുന്ന കലകൾ നമ്മുടെ സാഹിത്യംകൊണ്ട്—നമ്മുടെ മേൽത്തരത്തിലുള്ള സാഹിത്യംകൊണ്ട്—അനുഗ്രഹീതമായിരിക്കണം.

ഇതു സാദ്ധ്യമാകത്തക്കവിധത്തിൽ വേണ്ട പ്രവൃത്തിചെയ്യേണ്ടതു പരിഷ്ക്കാരത്തിന്റെ പ്രധാന കൃത്യമാണ്. ശുദ്ധസാഹിത്യത്തിന്റെ പുരോഗതിക്ക് നമ്മുടെ ശ്രമത്തിന്റെ ഒരു പ്രമേയവും ഒരു കുയിലിനേയോ ഒരു വാനമ്പാടിപ്പക്ഷിയേയൊ ഒരു കവിയേയോ ഇതുവരെ ബന്ധിച്ചതായി അനുഭവമില്ല. കവിതയെപ്പററിയും കവിതാപ്രസ്ഥാനങ്ങളെപ്പററിയും വിമർശനങ്ങൾ നാം ചെയ്യുന്നുമുണ്ട്; ചെയ്യേണ്ടതുമാണ്. അതു നമ്മുടെ സംസ്കാരസൗഷ്ഠവത്തിനുവേണ്ടിയാണ്. യഥാർത്ഥകവി അതിനുമപ്പുറത്താണ്. എന്നാൽ സാമൂഹിക കലകളെ നാം വേണ്ടപോലെ പോഷിപ്പിക്കുകയും നിയന്ത്രിക്കുകയും ചെയ്യുക അത്യാവശ്യമാണ്.

(തുടരും)

---

# "ഗ്രന്ഥകർത്താക്കളും പ്രസാധകന്മാരും."

(മൂർക്കോത്തു കുമാരൻ)

ഒരു പഴയ കഥയുണ്ട്. വില്യംസൻ എന്നുപേരായ ഒരാളുടെ ഭാര്യ തനിക്കു വിവാഹാവസരത്തിൽ കിട്ടിയിരുന്ന സമ്മാനങ്ങളൊക്കെ ഒരു ദിവസം എടുത്ത് ഓരോന്നായി തുടച്ചു വെടിപ്പാക്കിവയ്ക്കുകയായിരുന്നു. ആ കൂട്ടത്തിൽ ഒരു വെള്ളിപ്പാത്രം ഉണ്ടായിരുന്നതു കണ്ടപ്പോൾ ആ സ്ത്രീ ഭർത്താവിനോട് ഇങ്ങനെ പറഞ്ഞു. "പ്രാണനാഥ, കണ്ടില്ലെ ഇതു മിസ്റ്റർ ഗ്രിഗ്ഗ് അയച്ചുതന്നതായിരുന്നു. ഞാനും അദ്ദേഹവുമായി മുൻപു യാതൊരു പരിചയവും ഉണ്ടായിരുന്നില്ല. എന്നിട്ടും ഇതു് അയക്കുവാൻ അദ്ദേഹത്തിനു ഗുണമനസ്സുണ്ടായല്ലൊ." ഭർത്താവ് ഇതുകേട്ടപ്പോൾ അദ്ദേഹം വായിച്ചുകൊണ്ടിരുന്ന വൃത്താന്തപത്രം ദൂരെ എറിഞ്ഞു ഇങ്ങിനെ പറഞ്ഞു.

"നീ അറിയില്ലാ, അദ്ദേഹത്തിൻെറ ഭാൎയ്യ മരിച്ചപ്പോൾ ശവത്തിന്മേൽ ചാൎത്തുവാൻ ഒരു പൂമാല അയച്ചിരുന്നു. തൻെറ ആപൽക്കാലത്തു ഞാൻ അദ്ദേഹത്തെ ഓൎമ്മിച്ചതുപോലെ എൻെറ കഷ്ടകാലം ആരംഭിച്ച ആ ദിവസം എന്നേയും ഓൎമ്മിക്കേണമെന്നു് അദ്ദേഹവും വിചാരിച്ചായിരിക്കാം."

സാഹിത്യപരിഷത്തിൻെറ 9-ാം വാൎഷികയോഗം അതിൻെറ ചരമഗീതം പാടുന്ന യോഗമായിരിക്കുമെന്നു വിചാരിച്ചു വ്യസനിച്ചു പരിഭ്രമിച്ചുകൊണ്ടിരുന്ന ഞങ്ങൾ ചെയ്ത അപേക്ഷ അനുസരിച്ചു ശ്രീമാന്മാർ ജോസഫ് മുണ്ടശ്ശേരിയും, ജി ശങ്കരക്കുറുപ്പും തലശ്ശേരിയിൽ വന്നു് ഓരോ പ്രസംഗം ചെയ്തു ഞങ്ങളെ സഹായിച്ചു. ഞങ്ങളുടെ കഷ്ടകാലത്തു ഞങ്ങളെ ഓൎമ്മിച്ച ആ മാന്യസുഹൃത്തുക്കളെ, അവരുടെ കഷ്ടകാലത്തു ഞാനും ഓൎമ്മിക്കാതിരിക്കുന്നതു വലിയ കൃതഘ്നതയായിരിക്കുമെന്നു വിചാരിച്ചാണു് അവരുടെ അപേക്ഷയനുസരിച്ചു് ഇവിടെവന്നു് ഒരു പ്രസംഗം ചെയ്യാമെന്നു ഞാൻ സമ്മതിച്ചതു്. പരിഷത്തിനെ ഇനി വഹിച്ചുകൊണ്ടുനടക്കാൻ ഏറ്റിരിക്കുന്നവൎക്കു ഞാൻ പറഞ്ഞ കഥയിലെ മനുഷ്യനേപ്പോലെ മനസ്സോടുമയില്ലാത്ത സ്ത്രീയെ വിവാഹം ചെയ്യാൻ സംഗതിവന്ന അനുഭവം ഉണ്ടാകുമെന്നു അറിഞ്ഞില്ല. ഏതായാലും ഒമ്പതാംവയസ്സിൽ പരിഷത്തിൻെറ ജീവൻ നവദ്വാരത്തിൽകൂടി ചോൎന്നുപോകാൻ ഇടയാകുന്നതല്ലായിരുന്നുവെന്നും അങ്ങിനെ വന്നേക്കാമെന്നു വിചാരിച്ചു് ഭയപ്പെട്ടതു വെറും വ്യാമോഹമായിരുന്നുവെന്നും പുത്തേഴത്തു രാമൻമേനോൻ അവർകൾ ആ സംഖ്യയുടെ യോഗശക്തി വിവരിച്ചു എഴുതിയതു വായിച്ചപ്പോഴാണു് മനസ്സിലായതു്. അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—

"ഒന്നായ ബ്രഹ്മത്തിൻെറ മൂന്നുഭാഗങ്ങളായ ത്രിമൂൎത്തികളെ മൂന്നായി വിഭാഗിച്ചതിലുള്ള വിഭാഗങ്ങളെകുറിക്കുന്ന ഈ ഒൻപതിൽ ഒതുങ്ങിനിൽക്കുന്ന ഓരോന്നും ബ്രഹ്മത്തിൻെറ കഷണങ്ങളും ഒന്നിച്ചുള്ള സാക്ഷാൽ ബ്രഹ്മംതന്നേയും ആകുന്നു". ഈ പരമാൎത്ഥമെങ്ങാനും അദ്ദേഹം കുറെ മുൻകൂട്ടി വെളിപ്പെടുത്തിയിരുന്നുവെങ്കിൽ തലശ്ശേരിയിൽവച്ചുനടന്ന ഒമ്പതാംസമ്മേളനത്തിനു സാക്ഷാൽ ബ്രഹ്മത്തിൻെറ പ്രത്യേക സമ്പൎക്കത്താൽ പരിഷത്തിൻെറ നാശോന്മുഖമായ സമ്മേളനമായി പരിണമിക്കാൻ സംഗതി വരികയില്ലെന്നു ഞങ്ങൾ ധൈൎയ്യപ്പെട്ടുമായിരുന്നു. കുട്ടികളുടെ കായികാഭ്യാസമത്സരങ്ങളിൽ "റിലെറേസ്സ്" എന്നൊരിനം ഉണ്ടാവാറുണ്ടു്. കുട്ടികൾ അഞ്ചാറുപേർവീതം ഓരോ സംഘമായിപ്പിരിഞ്ഞു ഓരോ സംഘത്തിലേയും അംഗങ്ങൾ ദൂരെദൂരെനിന്നു് ഒട്ടവിലത്തെ കുട്ടി ഒരു കൊടിയും കൊണ്ടു ഓടി

രണ്ടാമന്റെ കൈയിൽ കൊടുക്കുകയും, അവൻ അതു വാങ്ങി ഓടി മൂന്നാമന്റെ കൈയിൽ കൊടുക്കുകയും, ഇങ്ങിനെ ഓടി നിശ്ചിതദിക്കിൽ ആദ്യം കൊടിയെത്തിച്ച സംഘം ജയിക്കുകയുംചെയ്യും. പരിഷത്തിന്റെ കൊടി ഒമ്പതാംപ്രാവശ്യം തലശ്ശേരിയിൽ ഞങ്ങളുടെ കൈയിൽ കിട്ടി. അവിടെ വഴുതി മുട്ടുകുത്തി വീഴുമെന്നു ഞങ്ങൾ ഭയപ്പെട്ടു. വഴുതി വീഴാതെ ഒരുവിധത്തിൽ അതിന്റെ റിപ്പോർട്ടും അച്ചടിപ്പിച്ചു പത്താമത്തെഘട്ടത്തിൽ എത്തിച്ചിരിക്കുന്നു. ഇനി ഈ വൈജയന്തിയുംകൊണ്ടു ശ്രീമാന്മാർ മുണ്ടശ്ശേരിയും, ശങ്കരക്കുറുപ്പും ഓടുന്ന ഓട്ടം പതിനൊന്നാംഘട്ടംവരെ നിർവിഘ്നം നിർവഹിക്കാൻ സെൻറ് തൊമാസ് കാളേജ് അധികൃതന്മാരും സർവ്വശക്തനായ ഈശ്വരനും സഹായിക്കട്ടെ. "ഗ്രന്ഥകർത്താക്കളും പ്രസാധകന്മാരും" എന്ന വിഷയത്തെപ്പററി ഈ സമ്മേളനത്തിൽ ഞാൻ ഒരു പ്രസംഗം ചെയ്യാമെന്നു ജി. ശങ്കരക്കുറുപ്പവർകളോടു ഒരുദിവസം രാഹുകാലത്തു പറഞ്ഞുപോയി. അതിനുശേഷം അതിനെപ്പററി ഞാൻ പശ്ചാത്തപിച്ചുവെങ്കിലും ഞാൻ പറഞ്ഞതു രാഹുകാലത്തായിരുന്നതുപോലെ അദ്ദേഹം കേട്ടതും രാഹുകാലത്തായിരുന്നുവല്ലൊ എന്നു ഞാൻ സമാധാനിച്ചു. പക്ഷെ അദ്ദേഹം അതൊരു വാഗ്ദത്തമായി വ്യാഖ്യാനിക്കുകയാണു ചെയ്തതു്. ഞാൻ ഈ വിഷയത്തെപ്പററി പരിഷൽസമ്മേളനത്തിൽ പ്രസംഗിക്കുന്നതാണെന്നു പത്രങ്ങളിൽ വായിച്ചപ്പോൾ, ഒരു സ്നേഹിതൻ എനിക്കയച്ച ഒരു കത്തിൽ ഇങ്ങനെ എഴുതി. "നിങ്ങൾ പറവാൻ സംഗതിയുള്ളതു് എന്താണെന്നു ഞങ്ങളിൽ ചിലർ ഊഹിച്ചു കഴിഞ്ഞിരിക്കുന്നു. അത്ര കഠിനമായും, നിർദ്ദയമായും ഒന്നും പ്രസ്താവിക്കരുതെന്നു പ്രത്യേകിച്ചു അപേക്ഷിക്കുന്നു". എന്റെ സ്നേഹിതന്റെ ഊഹത്തിനു ന്യായവും, കാരണവും ഉണ്ടെങ്കിലും ഞാൻ നിർദ്ദയമായൊ കഠിനമായൊ യാതൊന്നും പറവാൻ വിചാരിച്ചിട്ടില്ലെന്നും അങ്ങിനെ ആലോചിച്ചു് ആർക്കും അസ്വാസ്ഥ്യം ഉണ്ടാകേണ്ടതില്ലെന്നും ഞാൻ മുൻകൂട്ടി പറഞ്ഞുകൊള്ളുന്നു. ഗ്രന്ഥകർത്താക്കളെപ്പററി എനിക്കു വളരെയൊക്കെ പറവാനുണ്ടു്. കുറെയൊക്കെ പറഞ്ഞാലും അതിനു പകരം പറഞ്ഞു എന്നെ ശകാരിക്കുമെന്നു ഭയപ്പെടാനില്ല. അതിനു രണ്ടുണ്ടു് കാരണം. ശകാരിക്കത്തക്ക പത്രങ്ങൾ സ്വാധീനത്തിലുള്ള അത്തരം ഗ്രന്ഥകർത്താക്കൾ ദുർല്ലഭമാണു്. രണ്ടാമതു ഗ്രഹണകാലത്തു ഞാഞ്ഞൂലുകൾ തങ്ങളും രാഹുകേതുക്കളുടെ വംശത്തിൽ പെട്ടവരാണെന്നു പറഞ്ഞു ഞെളിയാറുള്ളതുപോലെ ഞാനും ഗ്രന്ഥകർത്താക്കളിൽ പെട്ടവനാണെന്നു പറഞ്ഞു ഒഴിഞ്ഞുനില്ക്കാമല്ലോ. ഗ്രന്ഥകർത്താക്കൾക്കു പ്രയാസമേറിയ മൂന്നുബുദ്ധിമുട്ടുകളാണു് ഉള്ളതെന്നു് ഒരു ആംഗ്ലേയവിദ്വാൻ പറഞ്ഞിരിക്കുന്നു. ഒന്നാമതു് പ്രസിദ്ധം ചെയ്യത്തക്ക യോഗ്യതയുള്ള വല്ലതും എഴുതുവാൻ; രണ്ടാമതു് എഴുതിയതു് അച്ചടിച്ചു പ്രസിദ്ധംചെയ്യാൻ മര്യാദക്കാരായ പ്രസാധകന്മാരെ ക

ണ്ടുപിടിക്കുവാൻ; മൂന്നാമത്തു് അച്ചടിച്ചു പ്രസിദ്ധംചെയ്ത പുസ്തകം വായിക്കുവാൻ ബുദ്ധിയുള്ള വായനക്കാർ ഉണ്ടായിരിക്കുവാൻ. പാശ്ചാത്ത്യരാജ്യങ്ങളിലും മററും ഇപ്പോഠം ഇവയിൽ ഒന്നാമത്തെകാര്യമെ യഥാൎത്ഥത്തിൽ പ്രയാസമായിട്ടുള്ളു. പ്രസിദ്ധീകരണത്തിനു് അൎഹമായ വല്ലതും വല്ലവരും എഴുതിക്കഴിഞ്ഞാൽ അതിന്റെ പകൎപ്പവകാശം ധാരാളം പണംകൊടുത്തു വാങ്ങി പ്രസിദ്ധപ്പെടുത്തുവാൻ മൎയ്യാദക്കാരായ പ്രസാധകന്മാർ എത്രയെങ്കിലും ഉണ്ടു്. വായിക്കാൻ ബുദ്ധിയുള്ള വായനക്കാൎക്കാ പഞ്ഞമില്ലല്ലോ. കുറേക്കാലംമുമ്പു ഗോഠംഡ്സ്മിത്ത് മുതലായ ആംഗ്ലേയപണ്ഡിതന്മാർ എഴുതിയ വിശിഷ്ടഗ്രന്ഥങ്ങഠംക്കു തുച്ഛമായപ്രതിഫലമെ കിട്ടിയിരുന്നുള്ളു വെന്നു് എല്ലാവൎക്കുമറിയാം. കുഞ്ചൻനമ്പ്യാർ ഒരു ചക്കപ്പഴത്തിനുവേണ്ടി ഒരു തുള്ളൽപ്പാട്ടു് എഴുതിക്കൊടുത്തിരുന്നുവെന്നുള്ളതു സത്യമായാലും അല്ലെങ്കിലും, അക്കഥ സത്യമായിരിക്കണം എന്നു ദൃഢമായി ഹൃദയപൂൎവ്വം വിശ്വസിക്കുന്നതു് ഇക്കാലത്തെ ചില ഗ്രന്ഥകൎത്താക്കഠംക്കു ആശ്വാസത്തിനും മനസ്സമാധാനത്തിനും കാരണമാകുമെന്നു ഞാൻ അവരെ സഹതാപബുദ്ധിയോടുകൂടി ഓൎമ്മപ്പെടുത്തുന്നു. പുസ്തകം അച്ചടിച്ചു പത്രങ്ങളിൽ പരസ്യപ്പെടുത്തി, പഠംപുസ്തകക്കമ്മററിക്കാരെ കണ്ടു സന്തോഷിപ്പിച്ചുകൊള്ളാം എന്നുപറഞ്ഞു പ്രസാധകന്മാർ വന്നു കൈകാണിക്കുമ്പോഠം—നിങ്ങഠം എഴുതിയ പുസ്തകം എടുത്തു് അവരുടെ കൈയിൽ കൊടുക്കുമ്പോഠം—"ഈശ്വരാ, ഭഗവാനെ, കുഞ്ചൻനമ്പ്യാൎക്കു് ഒരു തുള്ളൽകഥയ്ക്കു് ഒരു ചക്കപ്പഴമല്ലേ കിട്ടിയതു്" എന്നു മനസ്സിൽ ധ്യാനിച്ചുകൊള്ളണം. എന്നാൽ പിന്നീടു് ഇച്ഛാഭംഗത്തിനും പശ്ചാത്താപത്തിനും ഒന്നും സംഗതി ഉണ്ടാകയില്ല. ഞാൻ നേരമ്പോക്കു പറകയല്ല. അതു മനശ്ശാസ്ത്രമനുസരിച്ചുള്ള ഒരു പരമതത്വമാണു്. നല്ല പുസ്തകങ്ങഠം എഴുതുവാൻ കഴിയുന്നവരും നമ്മുടെ രാജ്യത്തു ഇല്ലായ്കയില്ല. പക്ഷെ ആനക്കൊമ്പും വാഴക്കാമ്പും ഒരേ നിലയിലാണെന്നും ചിലപ്പോഠം വാഴക്കാമ്പിനാണു് അധികം മഹത്വമെന്നും വരുത്തിക്കൂട്ടുന്ന രാജ്യത്തു് ആനക്കൊമ്പില്ലാതെ പോകുന്നതിൽ എന്താണു് അത്ഭുതം? ഒരിക്കൽ ഒരു വിദ്വാൻ ഒരു കവിത എഴുതി അച്ചടിപ്പിച്ചു നാരായണഗുരുസ്വാമികളെ വായിച്ചുകേഠംപ്പിച്ചു. കവിത മുഴുവൻ വായിച്ചുകേട്ടശേഷം സ്വാമികഠം 'കവിത നന്നായിരിക്കുന്നു. പക്ഷെ അച്ചടിപ്പിക്കേണ്ടിയിരുന്നില്ല' എന്നു പറഞ്ഞിരുന്നു. നമ്മുടെ രാജ്യത്തു് ആൎക്കും എന്തും എഴുതാം. എഴുതിയതൊക്കെ അച്ചടിപ്പിക്കാം എന്നായിരിക്കുന്നു. ഫൌണ്ടൻപേനയിൽ മഷി വീഴ്ത്തുന്നു. അതു ശരിയായി പിടിച്ചു കടലാസിൽ വരയ്ക്കാവുന്നവൎക്കൊക്കെ പുസ്തകങ്ങഠം എഴുതിയുണ്ടാക്കാം. ആദ്യകാലത്തു പുതുതായി വല്ല കച്ചവടത്തിലും പ്രവേശിക്കുന്നവരേപ്പോലെ വല്ലതും കൈയിൽനിന്നു നഷ്ടപ്പെട്ടിട്ടെങ്കിലും ഒന്നുരണ്ടു പുസ്തകങ്ങഠം അച്ചടിപ്പിക്കുകയും, പേരെടുത്ത വല്ല സാഹിത്യകാരന്മാരേ

ക്കൊണ്ടും മുഖവുര എഴുതിക്കുകയും മുഖവുരമാത്രം വായിച്ച് അഭിപ്രായം പറവാനല്ലാതെ പുസ്തകം മുഴുവൻ വായിക്കുവാൻ ക്ഷമയും സമയവും ഇല്ലാത്ത പത്രാധിപന്മാർ ആരെല്ലാമാണെന്ന് അന്വേഷിച്ചു അവൎക്കു പുസ്തകം അയച്ചുകൊടുക്കുകയും വേണം. ഇങ്ങനെ ഒന്നുരണ്ടു പത്രങ്ങളിൽ പേരുകണ്ടാൽ, ഒന്നുരണ്ടു ദിക്കിൽ വെച്ചു ഗുസ്തിപിടിച്ചു തോല്ക്കുകയൊ ജയിക്കുകയോ ചെയ്യുതിനാൽ "ഫയൽമാൻ" ആയി അറിയപ്പെടുന്നതുപോലെ, ഗ്രന്ഥകൎത്താവായും സാഹിത്യകാരനായും സഹൃദയനായും അറിയപ്പെടുവാൻ പ്രയാസമില്ല; പിന്നെ പാഠപുസ്തകക്കമ്മെററിയിലെ അംഗങ്ങളിൽ ചിലരെ പ്രസാദിപ്പിക്കേണ്ട ഭാരമേ ഉള്ളു. പാഠപുസ്തകക്കമ്മെററികൾ എന്റെ ഇന്നത്തെ പ്രസംഗത്തിനു വിഷയമായി കരുതപ്പെട്ടിട്ടില്ലാത്തതിനാലും, അവരെ പ്രസാദിപ്പിക്കുന്ന തന്ത്രം എനിക്കു അശേഷം പരിചയമില്ലാത്തതിനാലും, അവയെപ്പററി വിശേഷിച്ചൊന്നും പറയുവാനില്ല. എന്നാൽ ഒരുകാൎയ്യം നമ്മളൊക്കെ അറിഞ്ഞിരിക്കേണ്ടതാണ്. ലോകം നടത്തുന്നതിനുള്ള ഭാരം ഈശ്വരനാകയാൽ ലോകത്ത് ഏതുതരം അനൎത്ഥവും കുണ്ടാമണ്ടിയും സംഭവിക്കുമ്പോഴൊക്കെ ഈശ്വരനെ കുററംപറകയാണു പതിവ്. എന്നാൽ മറെറാരുശക്തികൂടി ലോകത്തു പ്രവൎത്തിക്കുന്നുണ്ടെന്നുള്ളതിന് അനേകം തെളിവുകളുണ്ട്. അതുപോലെ കേരളത്തിലെ ഭാഷാസാഹിത്യഗതിയെ ശരിയായി നിയന്ത്രണം ചെയ്യുന്നില്ലെന്നു സാഹിത്യപരിഷത്തിനെ കുററംപറയാറുണ്ടെങ്കിലും, യഥാൎത്ഥത്തിൽ ഭാഷാസാഹിത്യാരാമത്തെ സ്വച്ഛന്ദമായി നിലനിറുത്തുവാനും അതുകൊണ്ടു് അതിന്റെ വളൎച്ച് ആരോഗ്യനിലയിൽ സൌകൎയ്യത്തോടുകൂടിയാവാൻ സഹായിക്കാനും, പാഠപുസ്തകക്കമ്മിററിക്കാൎക്കു സാധിക്കും; അവൎക്കാണ് അതിനു സൌകൎയ്യം ഉണ്ടായിരിക്കുക, എന്നിരുന്നാലും അതിൽ കളകൾ വൎദ്ധിക്കുവാൻ ഈ കമ്മററികൾ ഇടവരുത്തുന്നുവെന്നു പറയാതെ നിവൃത്തിയില്ല. തങ്ങളുടെ കൃത്യത്തെ കമ്മററികളിൽ ചിലർ വളരെ സൌകൎയ്യത്തോടുകൂടി വിസ്മരിക്കാറുണ്ടു്. ഒരിക്കൽ മദ്ധ്യവയസ്സിലേക്കു കാൽവെച്ചുകഴിഞ്ഞിരുന്ന ഒരു സ്ത്രീയെ ചികിത്സിക്കാൻചെന്ന വൈദ്യൻ "ഓ! കഠിനമായ തലനോവ്, വയററിൽ സുഖമില്ലായ്മ, ഇടക്കിടക്ക് പനി ഇവയെല്ലാമാണല്ലൊ ഉള്ളതു്" എന്നു പറഞ്ഞശേഷം "നിങ്ങൾക്കു വയസ്സ് എത്രയായി?" എന്നു ചോദിച്ചു. ഇരുപത്തിനാലുവയസ്സായി എന്നു സ്ത്രീ പറഞ്ഞപ്പോൾ വൈദ്യർ വളരെ ഗൌരവത്തിൽ "ഓഹോ! ഓൎമ്മക്കേടും ഉണ്ടു്, ഇല്ലെ" എന്നുചോദിച്ചു. ഭാഷാഭിവൃദ്ധിക്കായി അനുസരിക്കേണ്ടുന്ന കൃത്യത്തെപ്പററി പാഠപുസ്തകക്കമ്മെററിക്കാൎക്കും ഇത്തരത്തിലുള്ള ഓൎമ്മക്കുറവാണ് സംഭവിക്കാറ്. അധികം ഈ സന്ദർഭത്തിൽ പറയുന്നില്ലാ. വിശേഷിച്ചു ഞാനും ഒരു ഗ്രന്ഥകാരനാകയാൽ അധികം പറവാൻ ധൈൎയ്യമില്ലെന്നും വിചാരിച്ചോളു. കേരള

ത്തിൽ മനുഷ്യൎക്ക് ആവശ്യമുള്ള വസ്ത്രം, തൊപ്പി, ചെരുപ്പ്, ബ്രഷ്, ചീപ്പ് മുതലായവയിൽ അധികവും വിദേശങ്ങളിൽ ഉണ്ടാക്കി ഇവിടെ ഇറക്കുമതി ചെയ്യുന്നവയാണ്. സാഹിത്യവും മിക്കതും അങ്ങിനെയല്ലയോ എന്നു സംശയിക്കേണ്ടിവരുന്നു.

ഇതിൽ പ്രത്യക്ഷമായി കാണുന്നതു നോവലുകളാണ്. ചന്തുമേനോൻ ഇന്ദുലേഖയും, ശാരദയും എഴുതിയശേഷം സാമുദായികാചാരങ്ങളേയും നടപടികളേയും യഥാൎത്ഥത്തിൽ കാണുന്നതുപോലെ ചിത്രീകരിച്ച് അവയിലെ ദോഷങ്ങളെ വ്യക്തമായി കാണിച്ചു, പരിഷ്കാരം ഏതു മാൎഗ്ഗത്തിലായിരിക്കണമെന്നു ശരിയായി ഊഹിച്ചുകൊൾവാൻ കാരണമാകുന്ന നോവലുകൾ, അവയെപ്പോലുള്ളവ പിന്നെ ആരാണ് എഴുതിയതു്? ചരിത്രാഖ്യായികകൾ ചിത്രമെഴുത്തുപോലെ, ദൂരത്തുള്ളവയും പണ്ടു കഴിഞ്ഞവയും ആയ സംഭവങ്ങളെ സങ്കല്പശക്തി ഉപയോഗിച്ചു നിൎവ്വഹിക്കാം.

സാമുദായികനോവലുകളാവട്ടെ ഫോട്ടോഗ്രാഫ് എന്നു പറയുന്ന ഛായാപടങ്ങളെപ്പോലെ പ്രത്യക്ഷത്തിൽ മുമ്പിൽ കാണുന്നവയുടെ യഥാൎത്ഥചിത്രീകരണമായിരിക്കണം. സാമുദായികനോവലുകളുടെ കൎത്താക്കളും അവയിലെ കഥാപാത്രങ്ങളും ഒന്നിച്ചു ഒരുകാലത്തു ജീവിച്ചവരായിരിക്കണം. ഇത്തരം നോവലുകളിൽ കഴിഞ്ഞകാലത്തു ജീവിച്ചവരെ ഓൎമ്മിക്കുന്നതു സ്നേഹപൂൎവ്വം ചെയ്യുന്ന പ്രവൃത്തിയായിരിക്കുമെങ്കിലും ശവക്കല്ലറ മാന്തി അവരെ പുറത്തെടുത്തു കാണിക്കുന്നതു് അനാവശ്യമായ ക്രൂരതയായിരിക്കും. അതുകൊണ്ടു് ഇന്നു ജീവിക്കുന്നവരെ അവരുടെ സ്വഭാവാചാരങ്ങളോടുകൂടി നാളെ വരുന്നവൎക്കു ജീവനോടെ കാണിച്ചുകൊടുക്കുകയായിരിക്കണം സാമുദായികനോവലുകളുടെ ഉദ്ദേശ്യം. ചന്തുമേനോൻെറ കാലത്തു ജീവിച്ച മൂക്കില്ലാത്തു മനയ്ക്കൽ സൂരിനംപൂതിരിപ്പാടിനെ ജീവനോടുകൂടി കണ്ടുകൊണ്ടിരിക്കുന്നതു് ഇന്നത്തെ ഉണ്ണിനംപൂതിരിമാൎക്കു് അവർ സാമുദായികമായ അഭിവൃദ്ധിക്കുവേണ്ടി ചെയ്യുന്ന ഉദ്യമങ്ങളിൽ സഹായമായിരിക്കും. ശരിയായ സാമുദായികനോവലുകൾ അതാതുകാലത്തെ ജനങ്ങളേയും ആചാരങ്ങളേയും ചിത്രീകരിക്കുന്നതോടുകൂടിത്തന്നെ ഭാവിയിലേക്കുള്ള കൈകാട്ടിമരങ്ങളും അവയിൽ സ്ഥാപിച്ചുകാണും. ഇന്ദുലേഖയിൽ, ഇന്ദുലേഖയുടെ പഠിപ്പും ആചാരനടപടികളും ഭാവിയിലേക്കുള്ള കൈകാട്ടിമരങ്ങളാണ്. ഛായാപടം എടുക്കുന്നതിനുള്ള യന്ത്രം ഇവിടെ തുറന്നുവെച്ചു ഇംഗ്ലണ്ടിലുള്ള വല്ലതിൻേറയും ഛായ എടുക്കുന്ന വിദ്യ ഇനിയും നടപ്പായിക്കഴിഞ്ഞിട്ടില്ല. എന്നാൽ ഇന്നത്തെ നോവലെഴുത്തുകാർ ഇംഗ്ലണ്ടിലെ വനിതകളെ അവരുടെ സ്വഭാവാദികൾക്കു വലിയ മാററം വരുത്താതെ സാരിയും ബ്ളൗസ്സും ധരിപ്പിച്ചു മലയാളം സംസാരിപ്പിക്കുകയാണ് ചെയ്യുന്നതു്.

പത്തിരുപതുകൊല്ലം മുമ്പാണെങ്കിൽ ഒരു ഇംഗ്ലീഷ്‌യുവതിയെ പിടിച്ചു നിറുത്തി അവളുടെ വസ്ത്രം അഴിച്ചുമാററുവാൻ വളരെ അദ്ധ്വാനിക്കേണ്ടി വരുമായിരുന്നു. അനവധി കുടുക്കുകളും ഹുക്കുകളും കെട്ടുകളും അഴിച്ചഴിച്ചു, മലയാളിയുവഗ്രന്ഥകാരനു "പാഞ്ചാലി"യുടെ വസ്ത്രാക്ഷേപം ചെയ്ത ദുശ്ശാസനനേപ്പോലെ, വിയർത്തൊലിക്കേണ്ടി വരുമായിരുന്ന കാഴ്ച ദയനീയമായിരിക്കുമായിരുന്നു. ഇന്നു് അഴിക്കുവാൻ വിശേഷിച്ചു് ഒന്നുമില്ല. ഉള്ളതിനു മേലെ വല്ല ബനാറീസുസാരിയും വലിച്ചു ഇട്ടുകൊണ്ടാൽ മതി. അതുകൊണ്ടായിരിക്കാം യൂറോപ്യൻയുവതികളെ മലയാള ഉടുപ്പു ധരിപ്പിച്ചു സാഹിത്യരംഗത്തിൽ പ്രവേശിപ്പിക്കാൻ നോവലെഴുത്തുകാക്കു് എളുപ്പം സാധിക്കുന്നതു്. ഈ സന്ദർഭത്തിൽ അല്പമൊന്നു വ്യതിചലിച്ചു കാര്യം പറവാനനുവദിക്കണം. നോവലെഴുത്തുകാക്കുള്ള ഈ എളുപ്പം പിന്നേയും എളുപ്പമാക്കിക്കൊടുപ്പാൻ നമ്മുടെ പരിഷ്കൃതയുവതികൾ ഇടകൊടുക്കരുതെന്നു് അപേക്ഷിക്കുന്നു. അശ്ലീലമാണെന്നു വിചാരിക്കരുതെ; ഞാൻ എൻെറ വ്യസനംകൊണ്ടു പറകയാണു്. അനാവശ്യമാണെന്നു കരുതരുതു്. നൂതനകദംബം നശിപ്പിക്കാൻവേണ്ടി വലിയ അന്തസ്സും മഹത്വവുമുള്ള ഇംഗ്ലീഷ്‌പത്രങ്ങളിൽ നിർല്ലജ്ജം പരസ്യപ്പെടുത്തുന്ന ഔഷധങ്ങൾ വാങ്ങി ഉപയോഗിക്കുവാൻ നമ്മുടെ യുവതികൾക്കു് ആവശ്യം നേരിടത്തക്കവണ്ണം അവരുടെ അംബരാഡംബരങ്ങൾക്കു പാശ്ചാത്യപരിഷ്കാരം വരുത്തരുതെന്നു നമ്മുടെ വിദുഷികളുടെ കാലുകളിൽ നമസ്കരിച്ചു് അപേക്ഷിക്കുന്നു. ഒരുത്തി ചെയ്താൽ മതി, നമ്മുടെ നോവലെഴുത്തുകാർ അവക്കു പാശ്ചാത്യവനിതകളെ പകർത്താനുള്ള തഞ്ചം നോക്കി അവരതു ചിത്രീകരിക്കും.

പ്രാണനാഥനെക്കൂടി മോട്ടോർകാറിൽ കയററി മോട്ടോർനടത്തി അതിവിശാലമായ ഹോട്ടലിൽ ഇറങ്ങി അവിടെവെച്ചു് ഒരു ഡിന്നർ കഴിക്കുമ്പോൾ കണ്ടുമുട്ടി പരിചയമായ യുവാവിൻെറ ക്ഷണനമനുസരിച്ചു രണ്ടു വൈകുന്നേരം ടെന്നീസും രണ്ടുരാത്രി ബില്ലിയർഡ്സും കളിച്ചു് മൂന്നാം ദിവസം അയാളും ഒന്നിച്ചു് ഒളിച്ചോടിയശേഷം മരത്തിൽനിന്നു വീണ അണ്ണാനെപ്പോലെയുള്ള നായകൻ തൻെറ ഓമനയെ കണ്ടെത്തുവാൻ അനുഭവിക്കുന്ന ബുദ്ധിമുട്ടുകൾ ഒരൊന്നാംതരം റൊമാൻറിക്കുനോവലിനു വിഷയമാകുമെന്നു സമ്മതിക്കുന്നു. എന്നാൽ അതു ഇതേവരെ പുരുഷോചിതമായി കരുതിയിരുന്ന സ്വാതന്ത്ര്യങ്ങൾ സമ്പാദിക്കാൻ ന്യായമായ പരിശ്രമങ്ങൾ ചെയ്യുന്ന വിദുഷികൾക്കു മാതൃകാപാഠമായി തീരാതിരുന്നാൽ മതി. പെൺകുട്ടികൾ പഠിക്കുന്ന ക്ലാസുകളിൽ ഈവക പുസ്തകങ്ങൾ പാഠപുസ്തകമാക്കാൻ പാഠപുസ്തകക്കമ്മറിക്കാക്കു് അശേഷം സങ്കോചമില്ലാതായി കാ

ങ്ങമ്പോൾ ഭാഷാപരിഷ്കരണത്തിൽ മാത്രമല്ല സാമുദായിക പരിഷ്കാരത്തിലും അവരുടെ അദൃശ്യമായ മരക്കൈകൾ അവരറിയാതെതന്നെ കടത്തുന്നുണ്ടെന്നു പറയേണ്ടിയിരിക്കുന്നു.

നമ്മുടെ ശാസ്ത്രഗ്രന്ഥങ്ങളെപ്പററിയാണ് ഇനിയൊന്നു പറവാനുള്ളതു്. ശാസ്ത്രഗ്രന്ഥങ്ങൾ എഴുതുവാൻ ആവശ്യമായ സാങ്കേതികശബ്ദങ്ങൾ കിട്ടാത്തതിനാലാണത്രെ ചിലർ വിഷമിക്കുന്നതു്. അതു യഥാർത്ഥത്തിൽ സംഭവിക്കുന്ന ഒരു വൈഷമ്യംതന്നെ. എന്നാൽ സസ്യശാസ്ത്രങ്ങളും ജീവശാസ്ത്രങ്ങളും മററും എഴുതുന്നവർ, ഇംഗ്ലണ്ടിലെ സസ്യങ്ങളേയും മൃഗങ്ങളേയും മററും വിവരിക്കാൻ ശ്രമിക്കുന്നതിനു പകരം നമ്മുടെ രാജ്യത്തു ധാരാളമായുള്ള വയെ വിവരിക്കാത്തതു് എന്താണാവോ? എന്തിന് അധികം പറയുന്നു. ആനയെപ്പററി ഒരു പാഠപുസ്തകത്തിൽ എഴുതിച്ചേർത്ത പാഠം ഒരു ഇംഗ്ലീഷ് പാഠപുസ്തകത്തിലുള്ളതിൻെറ നേർതർജ്ജിമയാണെന്നു കണ്ടാൽ ആരാണു വിസ്മയിക്കാതിരിക്കുക. നമ്മൾക്കു നിത്യപരിചയമുള്ള ആനയെ ആനയില്ലാത്ത ഇംഗ്ലണ്ടിലെ ഒരു വിദ്വാൻ വിവരിച്ചതു നോക്കി പകൎത്തുവാനേ നമ്മൾ കൊള്ളുകയുള്ളുവെന്നു വന്നാൽ നമ്മളുടെ നിരീക്ഷണശക്തിയും അതിനെ ഉപയോഗിപ്പാനുള്ള പ്രാപ്തിയും വളരെ കുറവാണെന്നോ അതല്ല പാഠപുസ്തകക്കാരുടെ പ്രത്യേക സേവകന്മാരായ വല്ല പ്രസാധകന്മാൎക്കുംവേണ്ടി പ്രതിഫലമില്ലാത്ത ജോലി ചെയ്തുകൊടുക്കാൻ നിർബന്ധിതനാകയാൽ അങ്ങിനെ ചെയ്തതാണെന്നോ എന്താണ് അതിൻെറ രഹസ്യമെന്ന് അറിയുന്നില്ല.

മലയാളഭാഷ, ഇംഗ്ലീഷുഭാഷ പോലെയല്ല; ഉച്ചരിക്കുംപോലെ എഴുതുകയും എഴുതിയതുപോലെ ഉച്ചരിക്കുകയും ചെയ്യുന്ന രീതിയിലാണ് നമ്മളുടെ അക്ഷരമാല. എന്നല്ല അകാരത്തിൽ മററു മിക്ക വൎണ്ണങ്ങളുടേയും വളവും തിരിവും കുനിപ്പും മറിപ്പും അടങ്ങിയിരിക്കയാൽ 'അ' എന്ന വൎണ്ണം എഴുതിപ്പഠിച്ചാൽ കുട്ടികൾക്കു മററുള്ള അക്ഷരങ്ങൾ എഴുതാൻ വലിയ പ്രയാസം ഉണ്ടാകുന്നതുമല്ല. എന്നിട്ടും അക്ഷരമാല പഠിപ്പിക്കാൻ ഒരു യൂറോപ്യൻ സായ്പ് ആദ്യം പന നനച്ചു പഠിക്കണം എന്നു വരുത്തിക്കൂട്ടി ആ സമ്പ്രദായംതന്നെ ഇപ്പോഴും നടക്കുന്നു. അതിരിക്കട്ടെ. പാഠപുസ്തകപരമ്പരയിൽ എഴുതി ഉണ്ടാക്കാൻ അത്യന്തം പ്രയാസമുള്ളതും ഇപ്പോഴത്തെ ഒന്നാംപാഠമാണെന്ന് അതിനു ശ്രമിച്ചവൎക്കൊക്കെ അനുഭവമാണ്. എന്നിട്ടും എത്ര എളുപ്പത്തിലാണു നമ്മുടെ ഗ്രന്ഥകൎത്താക്കൾ പ്രസാധകന്മാൎക്കും അച്ചുക്കൂടക്കാൎക്കും പുസ്തകവ്യാപാരികൾക്കും വേണ്ടി ഒന്നാംപാഠപുസ്തകം രചിച്ചുകൊടുക്കുന്നതു്. എന്താണു പ്രയാസം. ഉ എന്ന അക്ഷരം പഠിപ്പിക്കാൻ കാളയാണെന്ന് ഒരു വിധം മനസ്സിലാകത്തക്ക

ഒരു മൃഗത്തിന്റെ ചിത്രവും അതിന്റെ ചുവട്ടിൽ ഋഷഭം എന്ന വാക്കും ഉണ്ടായാൽ മതി. ഈ ചിത്രം എന്താണെന്നു കുട്ടിയോടു ചോദിച്ചാൽ കുട്ടി പല മൃഗങ്ങളുടേയും പേരു പറയുകയും ഗുരുനാഥൻ പരബ്രഹ്മത്തെ വിവരിക്കുമ്പോലെ "നേതി, നേതി" എന്നു പറഞ്ഞു ഒടുവിൽ തത്വമസിയായ കാളയിൽ എത്തുകയും ചെയ്യും. അതെ അതുതന്നെ കാള. അതിന്നു ഋഷഭം എന്നുപറയും. ഇപ്പോൾ ഈ വാക്കിന്റെ ആദ്യത്തെ അക്ഷരം ഋ എന്നാണ്. എന്നു ഗുരുനാഥൻ ഒടുവിൽ ഒരു ദീൎഘശ്വാസത്തോടുകൂടി പറഞ്ഞുകൊടുക്കും. ചെറിയ കുട്ടികളെ ഋക്ക പഠിപ്പിക്കാൻ പാവങ്ങളായ ഉപാദ്ധ്യായന്മാർ ഇങ്ങിനെ പെടുന്നപാടു മുപ്പത്തുമുക്കോടി ദേവകളും കണ്ടുകണ്ണീർപൊഴിക്കാതിരിക്കുമോ? വാക്യങ്ങൾ വായിച്ചുതുടങ്ങിയാലുള്ള അനൎത്ഥത്തിന് ഒരൊററ ഉദാഹരണംപറവാനെ സമയമുള്ളു. അതുമതിതാനും. എന്റെ വീട്ടിൽ ചെറിയ ഒരു കുട്ടിയുണ്ട്. വളരെ അനുസരണയുള്ള ഒരു സാധുക്കുട്ടിയാണ്. അവനെ സ്ക്കൂളിൽ അയച്ചു. കുറെ കഴിഞ്ഞപ്പോൾ അവൻ പച്ചടിക്കൂട്ടുകയില്ലെന്നു ശാഠ്യംപിടിച്ചു. എന്താണു സംഗതിയെന്ന് അന്വേഷിച്ചപ്പോൾ അവന്റെ പാഠപുസ്തകത്തിൽ "പച്ചടി നന്നേ ചീത്ത" എന്നു അച്ചടിച്ചിട്ടുണ്ടെന്നും ഗുരുനാഥൻ അവനെ അങ്ങനെ ചൊല്ലി പഠിപ്പിച്ചിട്ടുണ്ടെന്നും പറഞ്ഞു.

ഈവക പുസ്തകനിൎമ്മാണങ്ങൾ ഒരു കച്ചവടകാൎയ്യമായി പരിണമിച്ചതുകൊണ്ടാണ് ഈവക ദോഷങ്ങൾ നേരിടുന്നതു്. കൊച്ചിവിദ്യാഭ്യാസഡിപ്പാർട്ടുമെന്റുകാർ ഈ ദോഷങ്ങൾ കണ്ടറിഞ്ഞിട്ടുതന്നെയാണു പാഠപുസ്തകങ്ങൾ രചിക്കുന്നതിൽ ചില പുതിയ വ്യവസ്ഥകൾ വരുത്തിയിരിക്കുന്നതെന്നു വിശ്വസിക്കുന്നു. അതിന്റെ ഫലം കണ്ടുതന്നെ അറിയേണ്ടതാകുന്നു.

കേരളവൎമ്മ വലിയകോയിത്തമ്പുരാൻ ശാകുന്തളം പരിഭാഷ ചെയ്തു കണ്ടപ്പോൾ അനേകംപേർ സംസ്കൃതത്തിൽനിന്നു നാടകങ്ങൾ പരിഭാഷചെയ്യുന്ന തിരക്കായി. ഒരു രാജാവിന്റെ മകൻ കിണററിൽ വീണപ്പോൾ സേവകന്മാരായ അനേകംപേർ ആ കിണററിൽ ചെന്നുചാടി. നമ്പോലൻ ഇതുകണ്ട് തന്റെ സ്വന്തംകിണററിൽ ചെന്നുചാടി. എന്താണു താൻ അങ്ങിനെ ചെയ്തതെന്നു ചോദിച്ചപ്പോൾ രാജാവിന്റെകിണററിൽ സ്ഥലമില്ലാതിരുന്നതിനാലാണു താൻ തന്റെ കിണററിൽ ചാടിയതെന്നു നമ്പോലൻ മറുപടിപറഞ്ഞുപോൽ. സംസ്കൃതത്തിലെ നാടകങ്ങളൊക്കെ അവസാനിച്ചതായി കണ്ടപ്പോൾ ചിലർ സ്വന്തമായി നാടകരചന തുടങ്ങി. അവയിൽ പലതും അക്കാലം എഫ്. ഏ., ബി. ഏ. മുതലായവയ്ക്കു പാഠപുസ്തകമായിരുന്നു. ഇന്ന് അവയെല്ലാം മൃത്യുവടയുകതന്നെചെയ്തു. ചന്തുമേനോൻ നോവലെഴുതിയപ്പോൾ എല്ലാവരും നോവലെഴുതുന്നതിന്നു തിര

ക്കായി. ഖണ്ഡകാവ്യപ്രസ്ഥാനം ആരംഭിക്കപ്പെട്ടപ്പോൾ കവികളെല്ലാം ഖണ്ഡകാവ്യങ്ങളെഴുതുവാൻ തിരുതകൃതിയായി. വൃത്താന്തപത്രങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതിലും നേരംപോക്കമാസികകൾ പ്രസിദ്ധപ്പെടുത്തുന്നതിലും ഇത്തരം അനുകരണഭ്രാന്തു മലയാളികൾ കാണിക്കാറുണ്ട്. കേസരിക്കുശേഷം ഒരു സാക്ഷാൽ രസികനായി സമ്മതിക്കപ്പെട്ടിരിക്കുന്ന സഞ്ജയൻ എന്നൊരു പത്രലേഖകനെ അനുകരിച്ച് ഒരു ലേഖകൻ നട്ടവളയാത്ത ഉലക്കപോലുള്ള ഫലിതങ്ങൾ അടങ്ങിയ ലേഖനങ്ങൾ ഒരു പത്രത്തിൽ എഴുതിക്കണ്ടു. ഓട്ടൻതുള്ളൽരീതിയിലും മററും ചില പദ്യശകലങ്ങൾചേർത്തു ലേഖനം എഴുതിയാൽ ഫലിതമായെന്നാണു അത്തരക്കാരുടെ വിചാരം. വായനക്കാരിൽ പലരും അവ വായിക്കുമ്പോൾ അനുഭവിക്കേണ്ടിവരുന്ന യാതനാദുഃഖം കണ്ടറിവാൻ സാധിച്ചെങ്കിൽ—അവർ പിന്നെ അത്തരം സാഹസത്തിനു അല്പം ഭൂതദയയുള്ളവരാണെങ്കിൽ—ഒരുങ്ങുകയില്ല. ഇങ്ങനെയുള്ള അനുകരണം മിസ്റ്റിക്ക് കവിതയെന്നുപറയുന്ന വിശിഷ്യകാവ്യപ്രസ്ഥാനത്തെ സംബന്ധിച്ചും ചിലർ തുടങ്ങിയിരിക്കുന്നു. ഇംഗ്ലീഷിൽ മിസ്റ്റിക്ക് കാവ്യങ്ങൾ എന്നു പറയുന്നവ ചിലതു ഞാൻ വായിച്ചിട്ടുണ്ട്. വിൻഡ്സർ മാഗ്സീൻ മുതലായ ചില മാസികകളിൽ രസകരമായ ചില കാവ്യങ്ങൾ വായിക്കാറുണ്ട്. അവയുടെ അൎത്ഥം മനസ്സിലാകും; ചുഴന്നാലോചിച്ചാൽ ചില തത്വങ്ങൾ ഘടിപ്പിച്ചതായി ഗ്രഹിച്ച ഒരാവേശം ജനിക്കാറുണ്ട്. അതുപോലുള്ള ചില കാവ്യങ്ങൾ മലയാളത്തിൽ സാമാന്യം നന്നായി ഒന്നുരണ്ടാൾ എഴുതിക്കണ്ടിട്ടുണ്ട്. എന്നാൽ വേറെ ചിലർ കാവ്യമുണ്ടാക്കാൻ ഈ പ്രസ്ഥാനത്തെ ഒരു തത്വമായിക്കണ്ടിരിക്കുന്നു. അൎത്ഥം മനസ്സിലായില്ലെന്നും ആശയംമനസ്സിലായില്ലെന്നും മററുമാണല്ലൊ കാവ്യങ്ങളെപ്പററി ആക്ഷേപിക്കുക. ആശയം മനസ്സിലാക്കാൻ കഴിയാതിരിക്കുകയാണു അത്തരം കാവ്യത്തിന്റെ ഗുണമെന്നുവന്നാൽപിന്നെ കാവ്യം രചിക്കാം. അതു പത്രങ്ങളിൽ പരസ്യപ്പെടുത്താനും എന്തു സംശയിക്കുവാൻ! പാപം ചെയ്യാത്തവരുടെ കണ്ണുകൾക്കല്ലാതെ കാണാൻകഴികയില്ലെന്നുപറഞ്ഞു് ഒരു രസികൻ ഒരു ചിത്രപടം ഉണ്ടാക്കിയ കഥതന്നെ. ചിത്രപടം ഇല്ലാതെ സ്ഥലംചൂണ്ടിക്കാണിച്ച് അതാണു ചിത്രപടം എന്നു പറഞ്ഞു. കണ്ടില്ലെന്നു പറഞ്ഞാൽ പാപിയാണെന്നു വരുമല്ലൊ എന്നു വിചാരിച്ച് എല്ലാവരും ചിത്രപടഭംഗിയെ സ്തുതിച്ചു. അതുപോലെ ഇത്തരം കാവ്യങ്ങൾക്ക് അൎത്ഥമില്ലെന്നു പറഞ്ഞാൽ സഹൃദയനല്ലെന്നു വന്നെങ്കിലോ എന്നു ഭയപ്പെട്ട് എല്ലാവരും തലയാട്ടി കൊണ്ടാടുന്നു. സഞ്ജയനെപ്പോലുള്ള ചില വിമൎശകന്മാർ ഇല്ലായിരുന്നുവെങ്കിൽ ഭാഷായോഷാ,

"കണ്ഠത്തിലരഞ്ഞാണം കങ്കണം കണ്ണങ്ങളിൽ
കൊണ്ടുപോയ് കെട്ടിത്തൂക്കിക്കൊണ്ടങ്ങു പുറപ്പെട്ടാൽ"

ഉണ്ടാകുന്ന കോലത്തോടുകൂടി പ്രത്യക്ഷപ്പെടുവാൻ വളരെ കാലം വേണ്ടിവരുന്നതല്ലായിരുന്നു. ഇവയെല്ലാം എഴുതുവാൻ ആളുകൾ ഉള്ളതല്ല, അച്ചടിച്ചു പരസ്യംചെയ്യാൻ ആളുകളുള്ളതിനാലാണ് അത്ഭുതം. ഇത്തരം കാവ്യങ്ങൾക്കു മലയാളഭാഷയിൽ ഇനിയും ഒരു പേർ കണ്ടെത്തീട്ടില്ല. രണ്ടുപേരുകൾ എനിക്കു തോന്നുന്നുണ്ട്. മനുഷ്യരിൽ ചിലൎക്കു കരചരണാദി അവയവങ്ങളൊക്കെ സാധാരണനിലയിൽ ഉണ്ടായിരിക്കുമെങ്കിലും ഉള്ളതിൽ തലച്ചോറിനോ ഞരമ്പുകൾക്കോ പുറമേ കാണാൻപാടില്ലാത്തവിധം എന്തോ കേടുപാടുകൾ പററുകയാൽ അവരവരുടെ സ്വഭാവാദികൾ നിരൎത്ഥകങ്ങളായും ചിലപ്പോൾ അനൎത്ഥകരങ്ങളായും കാണപ്പെടാറുണ്ടല്ലോ. അങ്ങിനെയുള്ളവരെപ്പററി അവൎക്കു ഭ്രാന്താണെന്നു നമ്മൾ പറയും. അതുപോലെ ചില പദ്യങ്ങൾക്കും വ്യാകരണശാസ്ത്രത്തിനും ഛന്ദഃശാസ്ത്രത്തിനും മററും അനുസരിച്ചുള്ള ആയത്തുകളൊക്കെ ശരിയായി ഉണ്ടെന്നിരുന്നാലും, ആശയം മനസ്സിലാക്കാൻ കഴിയാതെ വികടമായി കാണുമ്പോൾ അവയെ എന്തുകൊണ്ട് ഭ്രാന്തൻകാവ്യങ്ങൾ എന്നു പറഞ്ഞുകൂടാ? എന്നാണ് ഞാൻ ചോദിക്കുന്നതു്. അഥവാ ഈ പേർ സാഹചര്യം കൊണ്ട് അസുഖകരമായി തോന്നുന്നുണ്ടെങ്കിൽ മറെറാരുപേർ അഭിപ്രായപ്പെടാം. ഒരു അമ്മ ദിവസേന രാത്രി തൻെറ മകനെക്കൊണ്ട് രാമായണം വായിച്ച് അൎത്ഥംപറയുക പതിവായിരുന്നു. രാമായണത്തിൽ സ്തുതികൾ ഉണ്ടല്ലോ. സ്തുതികൾക്ക് അൎത്ഥം പറയേണ്ടുന്ന ആവശ്യവും ഇല്ല. എന്നാൽ അൎത്ഥം മനസ്സിലാക്കാൻ പ്രയാസമുള്ള വല്ലഭാഗത്തും എത്തിയാൽ "അതിൻെറ അൎത്ഥം എന്താണ്?" എന്ന് അമ്മ ചോദിക്കും. അതും "സ്തുതിയാണമ്മെ" എന്നു മകൻ പറഞ്ഞു വായിച്ചുപോകും. വല്ല പദ്യത്തെപ്പററിയും അൎത്ഥംപറവാൻ സാധിക്കാതെവരുമ്പോൾ അതു സ്തുതിയാണെന്നുപറയുന്നതു് സാധാരണയാണ്. അതുപോലെ മേൽപറഞ്ഞതരം കാവ്യങ്ങൾക്കും സ്തുതികാവ്യം എന്നു പറഞ്ഞുകൂടെയൊ എന്നു സഹൃദയന്മാർ ആലോചിക്കേണ്ടതാണ്. സാഹിത്യം ഒരു കച്ചവടക്കാൎയ്യംപോലെ ആയിരിക്കുന്നു എന്നു ഞാൻ പറഞ്ഞുവല്ലോ. നമ്മുടെ രാജ്യത്തുള്ള അസംസ്കൃതസാധനങ്ങളെക്കൊണ്ടുള്ള വ്യാപാരത്തിൽ ആദായം പററിക്കുന്നതു കൃഷിക്കാരല്ല മദ്ധ്യവൎത്തികളാണ് എന്നു എല്ലാവൎക്കും അറിയാം. അതുപോലെ ഇവിടത്തെ സാഹിത്യവ്യാപാരത്തിൽ ആദായം പററിക്കുന്നതു് ഗ്രന്ഥകൎത്താക്കളല്ലാ പ്രസാധകന്മാരാണ്. പ്രസാധകന്മാരെപ്പററി ഞാൻ പ്രസ്താവിക്കുന്നതു വളരെ ധൈൎയ്യത്തോടുകൂടിയല്ലെന്നു സമ്മതിക്കുന്നു. ഒരു കക്ഷിയോട്, ഒരു ജഡ്ജി "നിങ്ങൾ കളവു പറ

ഞ്ഞാലുള്ള ഫലം എന്താണെന്നു അറിയുമോ” എന്നു ചോദിച്ചു. “കളവു പറഞ്ഞാൽ നരകത്തിൽ പോകും; അവിടെവെച്ചു വലിയ കഷ്ടതകൾ അനുഭവിക്കേണ്ടി വരും” എന്നു കക്ഷി പറഞ്ഞു. “ശരി, എന്നാൽ നേരു പറഞ്ഞാലുള്ള ഫലം എന്താണെന്നറിയുമോ?” എന്നായി ജഡ്ജി. “ഉവ്വ്; അറിയും. എന്റെ കേസ്സ തോററുപോകും” എന്നു കക്ഷി പറഞ്ഞു. അതുപോലെ പ്രസാധകന്മാരെപ്പററി ഉള്ള നേരുമുഴുവൻ പറഞ്ഞാൽ ഞാൻ എഴുതുന്ന ചില പുസ്തകങ്ങൾ മൂലയിലാകും. പ്രസാധകന്മാർ എന്നു ഞാൻ പറയുന്നതു പുസ്തകങ്ങളുടെ പകപ്പവകാശം വില കൊടുത്തു വാങ്ങിയൊ, വല്ല പ്രതിഫലവും കൊടുക്കാമെന്നു വാഗ്ദത്തം ചെയ്തു എഴുതിച്ചോ അച്ചടിച്ചു പ്രസിദ്ധംചെയ്യുവാൻ ഏപ്പെട്ടിരിക്കുന്നവരെപ്പററിയാകുന്നു. ഇംഗ്ലണ്ടിൽ ഇങ്ങനെയുള്ള പ്രസിദ്ധപ്പെട്ട പ്രസാധകന്മാരുണ്ടു്. അവൎക്കു പ്രത്യേകം അച്ചുക്കൂടങ്ങളും പുസ്തകങ്ങൾ വില്പാൻ ലോകം മുഴുവൻ ഏജൻറന്മാരും ഉണ്ടു്. അവർ പുസ്തകത്തിന്റെ യഥാൎത്ഥയോഗ്യത നിൎണ്ണയിക്കാനും, അവ വിററഴിക്കുവാൻ തക്കവയൊ എന്നു മുൻകൂട്ടി തീൎച്ചയാക്കുവാനും, വായനക്കാരുടെ വാസനയും രുചിയും അറിവാനും, പുസ്തകത്തിന്റെ സാഹിത്യഗുണം വിവേചിച്ചറിവാനും, വിദഗ്ദ്ധതനേടിയവരാണു്. അവരെ വിശ്വസിച്ചു വല്ല പുസ്തകവും അയച്ചുകൊടുക്കാം. അവർ രാജ്യഭേദമൊ, മതവ്യത്യാസമൊ മററു വല്ല വ്യത്യാസമൊ വിചാരിക്കാതെ അതാതു പുസ്തകത്തിന്റെ യഥാർത്ഥഗുണം ആലോചിച്ചു് അവയുടെ വില നിൎണ്ണയിച്ചു സ്വീകരിക്കയൊ, കൊള്ളാത്തവയായി ഉപേക്ഷിക്കുകയൊ ചെയ്യും. പ്രസിദ്ധ ഗ്രന്ഥകാരന്മാർ വല്ല പുസ്തകവും എഴുതുന്നതായി അറിഞ്ഞാൽ പല പ്രസാധകന്മാരും അവരെ അടുത്തു ഗ്രന്ഥത്തിനു മുൻകൂട്ടി വില പറയും. ഇങ്ങനെ ചില പുസ്തകങ്ങളുടെ പകപ്പവകാശങ്ങൾക്കു പതിനായിരവും ഇരുപതിനായിരവും മുപ്പതിനായിരവും പവൻ വില കൊടുത്തു വാങ്ങും. ജനങ്ങൾക്കു് ആവശ്യമുള്ള പുസ്തകങ്ങൾ അതാതു വിഷയത്തിൽ വിദഗ്ദ്ധന്മാരായവരെക്കൊണ്ടു വളരെ അധികം പണം കൊടുത്തു എഴുതിക്കും. ഒരിക്കൽ തീൎച്ചയാക്കിയ വില കൊടുപ്പാൻ ഒരിക്കലും ഉപേക്ഷ കാണിക്കാറില്ല. ഇംഗ്ലീഷ് ഭാഷ ലോകത്തു മിക്ക ഭാഗത്തും സംസാരിക്കുന്നതാകയാലും ഇംഗ്ലീഷുപുസ്തകം ലോകത്തു മിക്കദിക്കിലും പ്രചരിക്കുന്നതാകയാലും അവൎക്കു പുസ്തകങ്ങൾ അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്യുന്നതിൽ അത്യധികം പണം മുടക്കുവാൻ സാധിക്കുന്നു. ഇംഗ്ലണ്ടിൽ ഗ്രന്ഥരചന കൊണ്ടു മാത്രം ലക്ഷാധിപന്മാരായവരുണ്ടു്. യൂറോപ്പിലും അമേരിക്കയിലും ഉള്ള സ്ഥിതിയും ഏറെക്കുറെ ഇങ്ങനെതന്നെയാണു്.

ഇന്ത്യയിൽ ഇതു സാധിക്കയില്ല. ഇവിടത്തെ സ്ഥിതിക്കനുസരിച്ചു സാധിക്കുന്ന കാലം ഉണ്ടാകുമായിരിക്കാം. എന്നാൽ അതിനുള്ള ഒരുക്കം

ങ്ങൾ മുൻകൂട്ടി ചെയ്യേണ്ടതു അത്യാവശ്യമാകുന്നു. എന്താണു് ഒരുക്കം? ഓരോ വിഷയത്തിലും വിദഗ്ദ്ധരായവരെക്കൊണ്ടു ഗ്രന്ഥങ്ങൾ എഴുതിക്കുകയും ഗ്രന്ഥങ്ങൾ പരിശോധിച്ചു് അവയുടെ ആവശ്യവും അവക്കുണ്ടാവാനിടയുള്ള പ്രചാരത്തിന്റെ സ്വഭാവവും അറിഞ്ഞു വില നിർണ്ണയിക്കാൻ യോഗ്യന്മാരെ നിയമിക്കുകയും സർവ്വോപരി ഗ്രന്ഥകർത്താക്കൾ അർഹിക്കുന്ന പ്രതിഫലം ന്യായമായും മര്യാദയായും കൊടുത്തുവരികയും വേണം. മലയാളഭാഷ സംസാരിക്കുന്നവർ മൂന്നു വിവിധഗവർമ്മേണ്ടുകളിൻകീഴിൽ ജീവിക്കുന്നവരാണു്. മൂന്നുരാജ്യങ്ങളിലും ഗ്രന്ഥങ്ങളുടെ പകർപ്പവകാശത്തെപ്പററി പ്രത്യേകനിയമങ്ങൾ ഉണ്ടായിരിക്കാം. അവയെ അടിസ്ഥാനമാക്കി പ്രസാധകന്മാരും അച്ചുക്കൂടക്കാരും പാവങ്ങളായ ഗ്രന്ഥകാരന്മാരെ വഞ്ചിക്കുന്നതായാൽ അതു സാഹിത്യത്തിന്റെ അഭിവൃദ്ധിക്കുതന്നെ തടസ്സമായിത്തീരുമെന്നു പറയേണ്ടതില്ലല്ലോ. ബ്രിട്ടീഷ് മലബാറിലെ ഒരു മഹാവിദ്വാൻ രചിച്ചിരുന്ന ഒരു വൈദ്യശാസ്ത്രം അദ്ദേഹത്തിന്റെ പേർകൂടി പറയാതെ തിരുവിതാംകൂർസർക്കാർ അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തിയതായി വൃത്താന്തപത്രങ്ങളിൽ കണ്ടിരുന്നു. മലബാറിലെ ദരിദ്രനായ ഒരു ഗ്രന്ഥകർത്താവു് എഴുതിയ പുസ്തകങ്ങൾ തിരുവിതാംകൂറിലേയോ കൊച്ചിയിലേയോ വല്ല പ്രസാധകന്മാരും പ്രതിഫലംകൊടുക്കാമെന്നു പറഞ്ഞു വാങ്ങി അച്ചടിപ്പിച്ചു പാഠപുസ്തകമാക്കി അംഗീകരിപ്പിച്ചു 2, 3, 4 പതിപ്പുകൾ; അങ്ങനെ 2, 3, 4 പതിപ്പുകളെന്നു പ്രസ്താവിക്കാതെ പ്രസിദ്ധപ്പെടുത്തുകയും അതു വിററുകിട്ടുന്ന ആദായത്തിൽ ഒരംശംപോലും ഗ്രന്ഥകർത്താവിനു കൊടുക്കാതിരിക്കയുംചെയ്താൽ അതു ഒരു മഹാപാപമായിരിക്കയില്ലേ? ഇങ്ങനെയുള്ള വഞ്ചനകളൊന്നുംകൂടാതെ ന്യായമായും മര്യാദയായും ഗ്രന്ഥങ്ങൾ അച്ചടിച്ചു ഗ്രന്ഥകർത്താക്കൾ അർഹിക്കുന്ന പ്രതിഫലം കൊടുക്കുന്നവരും സത്യമായ കണക്കുകൾ വയ്ക്കുന്നവരും ആയ പ്രസാധകന്മാരും അച്ചുക്കൂടക്കാരും ഇപ്പോൾ ഇല്ലാതെയില്ല. അവക്കു ശ്രേയസ്സുണ്ടാകട്ടെ! ഗ്രന്ഥകർത്താക്കളെ വഞ്ചിച്ചും പാഠപുസ്തകക്കമ്മററിക്കാരുടെ കണ്ണിൽ പൊടിയിട്ടും സ്വന്തം ലാഭത്തെമാത്രം കാംക്ഷിച്ചു ഭാഷാദ്രോഹം ചെയ്യുന്നവർ—അവർക്കെന്തു സംഭവിക്കണം.

"സരസ്വതിനമസ്തുഭ്യം
വരദേകാമരൂപിണി!
ഭാഷാദ്രോഹികളായുള്ള
പ്രസാധകർ നശിക്കണേ" *

---

* ഇക്കഴിഞ്ഞ സാഹിത്യപരിഷത്തിൽ വായിച്ചതു്.

† പുസ്തകങ്ങൾ അച്ചടിപ്പിക്കുകയും കമ്മററിക്കാരേക്കൊണ്ടു അംഗീകരിപ്പിക്കുകയും ചെയ്തതിനുശേഷം യാതൊന്നും പ്രസാധകന്മാർ കൊടുക്കാതിരിക്കുകയും ചെയ്യുന്ന ഗ്രന്ഥകർത്താക്കന്മാരും ഇല്ലാതെയില്ല.

# മഹദ്വാക്യങ്ങൾ

1. സ്നേഹം മിക്കപ്പോഴും പ്രണയമായി പരിണമിക്കാറുണ്ടെങ്കിലും, പ്രണയം ഒരിക്കലും ചിരസ്ഥായിയായ സ്നേഹമായി വർത്തിക്കാറില്ല.

(ലാർഡ് ബയറൺ)

2. സ്ത്രീകളുടെ സാഹചര്യം എനിക്കു വളരെ പ്രിയമാണ്. അവരുടെ സൗന്ദര്യത്തെ ഞാൻ ഇഷ്ടപ്പെടുന്നു. അവരുടെ ലജ്ജയെ ഞാൻ ഇഷ്ടപ്പെടുന്നു. അവരുടെ പ്രസരിപ്പിനെയും ഞാൻ ഇഷ്ടപ്പെടുന്നു. എന്നാൽ സർവ്വോപരി അവരുടെ മൗനത്തെയാണ് ഞാൻ ഇഷ്ടപ്പെടുന്നത്.

(ജാൺസൺ)

3. സാധാരണയായി ലേശംപോലും ത്രാണിയില്ലാത്തവനാണ് പ്രണയത്തിനുവേണ്ടി തരുണികളെ പരിണയിക്കുന്നത്.

(ജാൺസൺ)

4. എല്ലാ നല്ല വക്കീലന്മാരും സുഖമായി ജീവിക്കുന്നു. നിരന്തരമായി ഭഗീരഥപ്രയത്നം ചെയ്യുന്നു. മഹാദരിദ്രരായി മരിക്കുന്നു.

(ഡാനിയൽ വെബ്സ്റ്റർ)

5. തുരുമ്പുപിടിച്ചു മരിക്കുന്നതിനേക്കാൾ തേഞ്ഞുമാഞ്ഞു തീരെ ഇല്ലാതവുകയാണ് നല്ലത്.

(ബിഷപ്പ് കമ്പർലൻഡ്)

6. സ്വാതന്ത്ര്യമില്ലാതാകുമ്പോൾ മാത്രമേ പ്രതിനിധിസ്ഥാപനങ്ങൾ മൂലം രാജാക്കന്മാർ രാജ്യഭരണം നിർവ്വഹിക്കയുള്ളൂ.

(ചാറൽസ് ജെയിംസ് ഫാക്സ്)

7. ജനങ്ങൾക്കുവേണ്ടി, ജനങ്ങളാൽ നിർവ്വഹിക്കപ്പെടുന്ന ജനങ്ങളുടെ ഗവമ്മേണ്ട് എന്നെന്നേക്കും ഈ ലോകത്തിൽ അനശ്വരമായിരിക്കും.

(എബ്രഹാം ലിങ്കൺ)

8. കൃതജ്ഞത മഹത്തായ മനഃസംസ്കാരത്തിന്റെ ഫലമാണ്. അസംസ്കൃതമനസ്കന്മാരിൽ അതു് ഏററവും അദൃശ്യമായിരിക്കും.

(ജാൺസൺ)

# ഒൻപതു് (9)

(എൻ. പി. മാരാർ)

ശ്രീമാൻ പുത്തേഴത്തു രാമൻമേനോൻ അവർകൾ ബി. എ., ബി. എൽ. ഓരോ അക്കങ്ങളെ പരാമർശിച്ചു് എഴുതിത്തുള്ളുന്ന ദീർഘലേഖനങ്ങൾ മലയാളത്തിലെ മാസികാപാരായണക്കാർക്കു സുപരിചിതമാണല്ലൊ. അതുപോലെ ഒൻപതിനെപ്പററി ഒരു ദീർഘലേഖനമെഴുതി വായനക്കാരുടെ ക്ഷമയെ പരീക്ഷിക്കണമെന്നല്ല ഇയ്യുള്ളവൻെറ ഉദ്ദേശ്യം. ഈ അക്കത്തിൻെറ ചില നേരംപോക്കുകൾ അദ്ധ്യാപകന്മാരുടേയും വിദ്യാർത്ഥികളുടേയും ശ്രദ്ധയിൽ കൊണ്ടുവരുന്നതു രസകരമായിരിക്കുമെന്നാണു് എനിക്കു തോന്നുന്നതു്.

ഒന്നിൻെറ സ്ഥാനത്തെഴുതേണ്ട സംഖ്യകളിൽ ഏററവും വലുതും അവസാനത്തേതും ഒൻപതാണു്. ഈ പേരു കേൾക്കുമ്പോൾ പത്തിൻെറ പ്രതീതി വിദ്യാർത്ഥികളിൽ ഉണ്ടാകാറുണ്ടു്. നവരസങ്ങൾ, നവഗ്രഹങ്ങൾ, നവദ്വാരങ്ങൾ എന്നെല്ലാം ഒൻപതിനോടു സംബന്ധിച്ച വിവരങ്ങൾ പ്രസ്താവിക്കുന്നതു് എൻെറ ഉദ്ദേശ്യത്തിനും ആവശ്യത്തിനും ഉചിതമല്ല. 9 എന്ന സംഖ്യ ഒരിക്കൽ ഉപയോഗിച്ചുപോയാൽപ്പിന്നെ ഒരുകാലത്തും അതു നിങ്ങളെ വിട്ടുപിരിയുകയില്ല; നിശ്ചയം. നിങ്ങൾ തിരിച്ചും, മറിച്ചും ഗുണിച്ചും, ഹരിച്ചും ഒക്കെ നോക്കിയാലും ആ സംഖ്യകളിലെവിടെയെങ്കിലും 9 ഉണ്ടായിരിക്കുകതന്നെ ചെയ്യും.

'9'ൻെറ ഗുണനപ്പട്ടികയിൽ ഗുണനഫലത്തിലുള്ള അക്കങ്ങൾ തമ്മിൽ കൂട്ടിനോക്കിയാൽ എപ്പോഴും '9' തന്നെ വന്നുകൊണ്ടിരിക്കും. എത്രപ്രാവശ്യം ഗുണിച്ചാലും സംഖ്യകൾ ഏതെല്ലാം നിലയിൽ മാററിയാലും ഗുണനഫലത്തിൻെറ ആകെത്തുക ഒൻപതുതന്നെ ആയിരിക്കും!

ഉദാഹരണത്തിനു്, $2\times9=18$. ഇതിൽ ഗുണനഫലം 1, 8 എന്നാണല്ലൊ. $1+8=9$. ഇനി $3\times9=27$; ഇതിൽ $2+7=9$. ഇങ്ങനെ നോക്കി $11\times9$ എന്നുവരെ ഗുണിക്കുക. അപ്പോൾ 99 എന്നുത്തരം കിട്ടുന്നു. ഇവിടെ രണ്ടു് 9 ഉണ്ടു്. ശരി; രണ്ടു് ഒൻപതു കൂട്ടിയാൽ 18 എന്നു കിട്ടുമല്ലൊ. അതിൽ 1, 8 എന്ന അക്കങ്ങൾ വീണ്ടും കിട്ടുന്നു. ഫലം 9 തന്നെ. ഇതുപോലെ സമയമുണ്ടെങ്കിൽ എത്ര വേണമെങ്കിലും ഗുണിച്ചുകൊള്ളുക. ഫലം മേല്പടിതന്നെ. മൂഷികസ്ത്രീ പിന്നേയും മൂഷികസ്ത്രീ തന്നേയാകും. സംശയമില്ല. ഇനി നമുക്കു പരീക്ഷണാർത്ഥം ഇടയ്ക്കുനിന്നു് ഏതെങ്കിലും ഒന്നു നോക്കാം. $450\times9=4050$. ഇതിലും $4+5=9$ എന്നുതന്നെ ഉത്തരം. ഇനി $6000\times9=54000$. ഇവിടേയും ഗുണനഫലത്തിലെ അഞ്ചും നാലും കൂട്ടിയാൽ ഒൻപതുതന്നെ കിട്ടുമല്ലൊ.

ഇനി '9'ൻെറ മറെറാരു വിശേഷംകൂടി കാണിക്കാം. നിങ്ങൾക്ക് ഇഷ്ടമുള്ളതും അനേകം സ്ഥാനങ്ങളുള്ളതുമായ ഒരു സംഖ്യ നിശ്ചയിക്കുക. പ്രസ്തുത സംഖ്യയെ നേരേ മറിച്ചെഴുതുക. അതിനുശേഷം മേല്പറഞ്ഞ രണ്ടു സംഖ്യകളിൽ ചെറുതിനെ വലുതിൽനിന്നും കുറയ്ക്കുക. കിട്ടുന്ന ഫലത്തിൽ ഉള്ള അക്കങ്ങൾ കൂട്ടി നോക്കുമ്പോഴും 9 തന്നെ ഫലം വരുന്നതായി കാണാം. ഉദാഹരണമായി 5071 എന്ന സംഖ്യ നിശ്ചയിക്കുക. ഇതു മറിച്ചെഴുതുമ്പോൾ 1705 എന്നു വരും. $5071 - 1705 = 3366$. ഇതിലും 18 എന്നുതന്നെ ആകത്തുക വരുന്നതാണ്. ഇതു നമ്മുടെ പഴയ 9-ൻെറ ഇരട്ടിയുമാണല്ലൊ. $1+8=9$ എന്നും വരുമല്ലൊ.

അടുത്തതായി 9-ൻെറ മറെറാരു വിശേഷം കൂടി പറയാം. 9 കൊണ്ട് ഏതു സംഖ്യയേയും ഗുണിച്ചുകിട്ടുന്ന ഗുണനഫലത്തെ നേരെ മറിച്ച് എഴുതി നോക്കിയാലും നിശ്ചയമായും '9'കൊണ്ട് നിശ്ശേഷം ഹരിക്കപ്പെടാവുന്നതായിരിക്കും. ഉദാഹരണത്തിന്, $9 \times 22 = 198$. മറിച്ചെഴുതിയാൽ 891. ഇതിനെ 9 കൊണ്ടു ഹരിച്ചുനോക്കിയാൽ ബാക്കിയൊന്നുമില്ലല്ലൊ. ഇതുപോലെ ഏതുസംഖ്യയും ഉദാഹരണത്തിനു ഗുണിച്ചുനോക്കിക്കൊള്ളുക.

9 എന്ന അക്കത്തിൻെറ മറിമായങ്ങളും നേരംപോക്കുകളും വിശേഷതകളും ഇപ്പോൾ വ്യക്തമായല്ലൊ. "സാഗരം സാഗരോപമം" എന്നു പറഞ്ഞിരിക്കുന്നതുപോലെ 9-നോടു തുല്യമായി 9മാത്രമല്ലാതെ മറെറാന്നും ഇല്ലതന്നെ.

---

# കുറിപ്പുകൾ

## പരേതയായ ശ്രീമതി തരവത്ത് അമ്മാളുഅമ്മ

ശ്രീമതി തരവത്ത് അമ്മാളുഅമ്മ അവർകൾ, പാലക്കാട്ടു വടക്കന്തറയിലുള്ള സ്വഗൃഹത്തിൽവച്ച്, തൻെറ 73-ാമത്തെ വയസ്സിൽ പരലോകപ്രാപ്തയായിരിക്കുന്നുവെന്നുള്ള വ്യസനവർത്തമാനം ഞങ്ങൾ വായനക്കാരെ അറിയിച്ചുകൊള്ളുന്നു. സാഹിത്യസഖി, ഭക്തശിരോമണി, മാതൃകാമഹിള എന്നിങ്ങനെ പല നിലകളിലും ഈ മഹതി സുപരിചിതയും സുചരിതയും ആയിരുന്നു. മദ്രാസുസംസ്ഥാനത്തിൽ വല്ലാതെ വർദ്ധിച്ചുവന്ന ബ്രാഹ്മണമേധാവിത്വത്തെ മരണപര്യന്തം പ്രബലമായി പ്രതിഷേധിച്ചുകൊണ്ടി

രുന്ന വീരപുരുഷൻ ഡാക്ടർ ടി. എം. നായരുടെ പ്രിയസഹോദരി—രാജസേവകപ്രഭാവത്തേയും, ഉദ്യോഗസ്ഥദുഷ്പ്രഭുത്വത്തേയും, ആത്മാൎത്ഥമായ രാജഭക്തിയോടും, യഥാൎത്ഥമായ രാജ്യഭക്തിയോടും കൂടി, തന്റെ ശക്തിയേറിയ തൂലികായുധത്താൽ തിലസമാനം ഖണ്ഡിച്ചതിനാൽ, സ്വരാജ്യത്തുനിന്നും നാടുകടത്തപ്പെടുകയും, ഭാൎയ്യാപുത്രാദികളോടുകൂടി അന്യദേശങ്ങളിൽ അലഞ്ഞുതിരിഞ്ഞു സഞ്ചരിക്കുവാൻ നിർബ്ബന്ധിതനാകുകയും ചെയ്ത സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയെ. അദ്ദേഹത്തിന്റെ ആപൽക്കാലത്തിൽ, മാതൃനിൎവ്വിശേഷമായ സ്നേഹവാത്സല്യങ്ങളോടുകൂടി സകുടുംബം സ്വീകരിച്ച് അഭയം നൽകിയ ധർമ്മമാതാ, എന്നീ നിലകളിൽ ശ്രീമതി തരവത്ത് അമ്മാളു അമ്മ സകല കേരളീയൎക്കും സുപരിചിതയാണ്. ഈ മാന്യമഹതി ഭക്തമാല, ബുദ്ധന്റെ ജീവചരിത്രം, ശിവഭക്തവിലാസം മുതലായ ഉത്തമപുസ്തകനിൎമ്മാണത്താൽ സകലരാലും സശിരഃകമ്പം സമ്മതിക്കപ്പെട്ട സുചരിതയുമാണ്.

തൃശ്ശിവപേരൂർ വിവേകോദയം ഹൈസ്കൂളിൽവെച്ചു കൂടിയ സമസ്തകേരളസാഹിത്യപരിഷത്തിലെ ഒരു സമ്മേളനത്തിൽ അദ്ധ്യക്ഷപീഠത്തെ അലങ്കരിച്ചതു പണ്ഡിതയായ ഈ വനിതാരത്നം ആയിരുന്നു. ഇംഗ്ലീഷ്ഭാഷയുടെ പ്രചുരപ്രചാരത്താൽ, സ്വസന്താനങ്ങളാൽ നിഷ്കരുണം പരിത്യജിക്കപ്പെട്ടു, സന്തപ്തചിത്തയായിത്തീൎന്ന കൈരളീമാതാവുതന്നെ, പൂൎണ്ണാവതാരം കൈക്കൊണ്ടു് തന്റെ ദയനീയസ്ഥിതിയെ ഹൃദയമലിയത്തക്കവണ്ണം വിവരിച്ചു്, ആപൽക്കാലത്തു് ആരും ഏതും തുണയില്ലാതെ തന്നെ നിൎദ്ദയം ഉപേക്ഷിക്കരുതേ എന്നു സ്വന്തം സന്താനങ്ങളോടു വീണ്ടുകേണപേക്ഷിക്കുവാനാണോ ഈ വന്ദ്യവയോവൃദ്ധ അന്നത്തെ പരിഷത്ത് സമ്മേളനത്തിൽ പ്രത്യക്ഷപ്പെട്ടതെന്നു തോന്നുമായിരുന്നു. സംസ്കൃതത്തിലും, മലയാളത്തിലും, തമിഴിലും ഇവൎക്കു് അസാമാന്യമായ പാണ്ഡിത്യം ഉണ്ടായിരുന്നു. ലീല, കോമളവല്ലി മുതലായ നോവലുകൾ ശ്രീമതി അമ്മാളുഅമ്മ രചിച്ചവയാണ്. ഉൽകൃഷ്ടമായ സ്വഭാവഗുണംകൊണ്ടും, അപാരമായ ദൈവഭക്തികൊണ്ടും, ഇവർ സമസ്തജനാരാദ്ധ്യയായ മാതൃകാമഹിളാരത്നം ആയിരുന്നു. പരോപകാരത്തിന്റേയും സമസൃഷ്ടിസ്നേഹത്തിന്റേയും ഉത്തമജീവിതത്തിന്റേയും ഉൽകൃഷ്ടദൃഷ്ടാന്തമായിരുന്നു ഈ മഹതിയുടെ ജീവിതം. സ്വസഹോദരനായ ഡാക്ടർ ടി. എം. നായരുടെ സ്മാരകമായി ഒരു സ്വൎണ്ണമെഡൽ ഏൎപ്പെടുത്തുവാൻ ഈ ഉദാരഹൃദയ 1500 രൂപ ദാനം ചെയ്തിട്ടുണ്ട്. ഇപ്പോൾ പാലക്കാട്ടു മുൻസിപ്പാലററിയുടെ ഭരണത്തിലിരിക്കുന്ന "ഡാക്ടർ ടി. എം. നായർ മെമ്മോറിയൽ ഗേൾസ് സ്കൂൾ" ശ്രീമതി അമ്മാളു അമ്മയുടെ സഹോദരസ്നേഹത്തിന്റേയും അശ്രാന്തപരിശ്രമത്തിന്റേയും പ്രത്യക്ഷലക്ഷ്യമാണ്. ഇവൎക്കു മൂന്നു പുത്രിമാർ

ഉള്ളതിൽ, ഇളയമകൾ മദ്രാസ് ഇൻകംടാക്സ്കമ്മീഷണരുടെ പേഴ്സണൽ അസിസ്റ്റൻറു മി: ഗോവിന്ദൻനായരുടെ സഹധർമ്മചാരിണിയാണ്. ശ്രീമതി അമ്മാളുഅമ്മയുടെ നിര്യാണത്തിൽ--അപരിഹാര്യമായ ഈ ദുഃഖത്തിലും നഷ്ടത്തിലും—നിരവധി സ്വജ്ജനങ്ങളോടും, ബന്ധുമിത്രാദികളോടും ഒപ്പം ഞങ്ങളും ഹൃദയപൂർവ്വം അനുശോചിച്ചുകൊള്ളുന്നു. ഒരു മാതൃകാജീവിതം നയിച്ച്, സകലരുടേയും സ്നേഹബഹുമാനാദരങ്ങൾക്കു പാത്രീഭവിച്ച്, ഒടുവിൽ ജന്മസാഫല്യം നേടി, നിത്യനിർവൃതിയെ പ്രാപിച്ച പ്രസ്തുത മഹതിയുടെ പരിശുദ്ധാത്മാവു ശാന്തിയടയുമാറാകട്ടെ.

## നിര്യാതനായ മി: സി. അന്തപ്പായി ബി. എ.

ഒരുത്തമസാഹിത്യകാരനും തികഞ്ഞ സമുദായസ്നേഹിയുമായിരുന്ന ശ്രീമാൻ സി. അന്തപ്പായി അവർകൾ ബി. എ. യുടെ നിര്യാണത്തിൽ,—ഗുരുനാഥൻെറ ഉററബന്ധുക്കളിൽ ഒരാളായിരുന്ന ആ മാന്യസുഹൃത്തിൻെറ അപരിഹാര്യമായ നഷ്ടത്തിൽ—ഞങ്ങൾ ആത്മാർത്ഥമായി അനുതപിച്ചുകൊള്ളുന്നു. സ്വഭാഷാപോഷണത്തിനും സ്വസമുദായോന്നമനത്തിനും വേണ്ടി അദ്ദേഹം അക്ഷീണമായി പരിശ്രമിച്ചിട്ടുണ്ട്. ഒരു നല്ല ഉപന്യാസകൻ, നിർഭയനായ വിമർശകൻ എന്നീ നിലകളിൽ അദ്ദേഹം അനിതരസാധാരണമായ കീർത്തി നേടിയിരുന്നു. രസികരഞ്ജിനി, ഭാഷാപോഷണി മുതലായ മാസികകളിൽ അദ്ദേഹം പല നല്ല ലേഖനങ്ങളും എഴുതിയിരുന്നു. അനുഗൃഹീതസാഹിത്യകാരനായിരുന്ന മി: ഒ. ചന്തുമേനവൻെറ അകാലചരമാനന്തരം വളരെക്കാലം കഴിഞ്ഞിട്ടും അദ്ദേഹം എഴുതിയ 'ശാരദ' പൂരിപ്പിക്കുവാൻ ആരും ധൈര്യപ്പെടാതിരുന്നിട്ടും, മി: സി അന്തപ്പായി മാത്രമാണ് അതു പൂർത്തിയാക്കുവാൻ തുനിഞ്ഞതും, ശാരദ രണ്ടാംഭാഗം എഴുതിത്തീർത്തതും. ആരിൻെറ യോഗ്യതയെപ്പററി ഭിന്നാഭിപ്രായങ്ങൾ ഉണ്ടായതിൽ അത്ഭുതപ്പെട്ടുവാനില്ല. ചുരുക്കത്തിൽ അദ്ദേഹം സാഹിത്യത്തിനും സമുദായത്തിനും വേണ്ടി സ്വജീവിതത്തെ ബലികഴിച്ച ഉദാരമതിയായിരുന്നു. കത്തോലിക്കരുടെ ഇടയിൽ അദ്ദേഹത്തെപ്പോലെ സുപ്രസിദ്ധനായ സാഹിത്യകാരനേയോ, സുസമ്മതനായ സമുദായനേതാവിനെയോ കണ്ടെത്തുക സുസാദ്ധ്യമല്ല. പ്രസ്തുത പല സംഗതികളാൽ അദ്ദേഹത്തിൻെറ നിര്യാണംമൂലം അപരിഹാര്യമായ നഷ്ടമാണു സംഭവിച്ചിരിക്കുന്നതെങ്കിലും, ആ പരിശുദ്ധാത്മാവിനു ശാശ്വതമായ വിശ്രാന്തി ഉണ്ടാകുമാറാകട്ടെഎന്നു ഞങ്ങൾ പ്രാർത്ഥിച്ചുകൊള്ളുന്നു.

# ഉദ്ധാരണം

## തൊഴിലില്ലായ്മയ്ക്കു് വിദ്യാഭ്യാസരീതിയല്ല കാരണം

തിരുവനന്തപുരം വൈ. എം. സി. ഏ. യിൽവെച്ചു നടത്തിയ ഒരു സമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ചുകൊണ്ടു നമ്മുടെ വിദ്യാഭ്യാസ ഡയറക്ടർ മി: സി. വി. ചന്ദ്രശേഖരൻ എം. എ. നടത്തിയ ഉപസംഹാരപ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി.

ഇന്നു സാങ്കേതികവിദ്യാഭ്യാസത്തിൻെറ ആവശ്യകത മനസ്സിലാക്കി അപ്രകാരമുള്ള അദ്ധ്യയനരീതിയും സ്വീകരിക്കപ്പെട്ടിട്ടുണ്ടു്. തൊഴിൽ ശൂന്യതയ്ക്കു് ഇതൊന്നും പ്രതിബന്ധമായി നില്ക്കുന്നില്ല. പ്രാസംഗികൻ ഈ വിഷയത്തെപ്പററിയുള്ള ശിഥിലചിന്തകൊണ്ടാണു് ഇപ്രകാരം പ്രസ്താവിച്ചതെന്നു ഊഹിക്കുവാൻ നിവൃത്തിയുള്ളു. അദ്ദേഹത്തിൻെറ നിർദ്ദേശങ്ങൾ ധനതത്വശാസ്ത്രപരമായ ചിന്തകളുടെ ഫലമാണെന്നും പറയുവാൻ നിവൃത്തിയില്ല. നമ്മുടെ രാജ്യത്തെ വ്യവസായീകരിക്കുകയും കാർഷികകാര്യങ്ങളിൽ താല്പര്യം പ്രകടിപ്പിക്കുകയും ചെയ്യാലല്ലാതെ ഇതിന്നു പരിഹാരമുണ്ടാകുകയില്ല. ചൈന ഒഴികെ, ലോകത്തിലെ കാർഷികജനതയൊട്ടാകെ നിർദ്ധനാവസ്ഥയിൽ എത്തിയിരിക്കുകയാണു്. രാജ്യം മുഴുവൻ ഇപ്രകാരം നിർദ്ധനത്വത്തിൽ നിപതിച്ചിരിക്കെ നമ്മുടെ സാമ്പത്തികനില എങ്ങനെ ഉയർത്തുവാൻ കഴിയും? ഈ നിർദ്ധനാവസ്ഥയ്ക്കു് ഒരു പ്രധാനകാരണം ഇവിടത്തെ ജനസംഖ്യാവർദ്ധനവു തന്നെയാണു്. കഴിഞ്ഞ രണ്ടു കൊല്ലംകൊണ്ടുതന്നെ ജനസംഖ്യ പൊതുവെ മൂന്നര ശതമാനം വർദ്ധിച്ചിട്ടുണ്ടു്. തിരുവിതാംകൂറിൽ കഴിഞ്ഞ 40 കൊല്ലംകൊണ്ടു് അതു ഇരട്ടിച്ചിട്ടുമുണ്ടു്. അതുകൊണ്ടു ജനനനിയന്ത്രണംതന്നെയാണു് ഇതിനൊരു പ്രധാനപരിഹാരമായി നിർദ്ദേശിക്കുവാനുള്ളതു്. അഭ്യസ്തവിദ്യരുടെ തൊഴിലില്ലായ്മ ഇൻഡ്യയെ മാത്രമല്ല ഫ്രാൻസ് ജർമ്മനി എന്നിങ്ങനെ ലോകത്തെയൊട്ടാകെ ബാധിച്ചിരിക്കുന്ന ഒരു മഹാപ്രശ്നമാണു്. അതിൻെറ പരിഹാരത്തിന്നു പലരും ഓരോരോ മാർഗ്ഗങ്ങളാരായുകയും നിർദ്ദേശിക്കുകയും ചെയ്തിട്ടുണ്ടു്. ഇപ്പോഴും അതിന്നു ശരിയായ ഒരു പരിഹാരം കണ്ടുപിടിക്കുവാൻ കഴിഞ്ഞിട്ടില്ല. അതുകൊണ്ടു തൊഴിലില്ലായ്മയ്ക്കു വിദ്യാഭ്യാസരീതിയെ പഴിച്ചതുകൊണ്ടു പ്രയോജനമില്ല. ഈ പ്രശ്നത്തിന്നു പരിഹാരമുണ്ടാക്കുവാൻ ഇൻഡ്യയൊട്ടാകെ ഏകോപിച്ചു പ്രവർത്തിച്ചെങ്കിലേ കഴികയുള്ളു.

# രാജാ കേശവദാസ്

വീരാരാധന ഗ്രന്ഥാവലി നമ്പർ 2

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

ദാരിദ്ര്യത്തിൽ ജനിച്ചും, സ്വല്പമായ വിദ്യാഭ്യാസം മാത്രം ലഭിച്ചും പലവിധ കഷ്ടതകൾ സഹിച്ചും, സ്വപ്രയത്നം, സ്വകൃത്യബോധം, നീതിനിഷ്ഠ, കുശാഗ്രബുദ്ധി, സ്വാമിഭക്തി ഇവകൾകൊണ്ടു മാത്രം രാജ്യത്തിൽ ഉയൎന്ന പ്രജകളിൽ ഒരാൾക്കു ലഭിക്കാൻ സാധിക്കുന്ന ഏററവും ഉന്നതപദം പ്രാപിച്ചു സമൃദ്ധിയിലും അനുദ്ധതനായ ഈ സൽപുരുഷൻെറ ചരിത്രം ആൎക്കും ഒരു വിശിഷ്ടസാധനപാഠമായിത്തന്നെ ഇരിക്കും.

വില 8 ണ.

# ശ്രീരാമൻ

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

പുത്രനായോ, ഭ്രാതാവായോ, യോദ്ധാവായോ, തപസ്വിയായൊ, ഭൎത്താവായോ, രാജാവായോ, മിത്രമായോ, ശത്രുവായോ ഉള്ള ഏതൊരു നിലയാകട്ടെ, ബ്രഹ്മചൎയ്യം മുതലായ മൂന്നു ആശ്രമാവസ്ഥകളിൽ ഏതെങ്കിലുമാകട്ടെ, ധൎമ്മവീരനായ ശ്രീരാമനോടു തുല്യനായിട്ട് ഒരുപദേഷ്ടാവും രാമായണംപോലെ അത്ര രസാലങ്കാരസാരോപദേശഭൂയിഷ്ഠമായ ഒരു കാവ്യവും, വാല്മീകിയേപ്പോലെ ഒരു കവിയും ഇല്ലെന്നു സൎവ്വസമ്മതമാണ്.

വില 8 ണ.

# ചിന്താസന്താനം

## (ഒന്നാംഭാഗം)

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

ഇംഗ്ലീഷിൽ "*Essays*" എന്നു പറയുന്ന സാഹിത്യത്തോടു സാമ്യമുള്ള പതിനാറ് ഉപന്യാസങ്ങൾ അടങ്ങിയതു്. മലയാളത്തിൽ ഈ വിധത്തിലുള്ള ഉപന്യാസങ്ങളൊ, ഈ തരം ഗ്രന്ഥാവലികളൊ അധികമില്ല. അദ്വിതീയനായ ഈ ഗദ്യകാരൻെറ ചിന്താഫലങ്ങൾ വായിച്ചു പഠിക്കുകതന്നെ വേണം.

വില അണ 10.

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

REGISTERED NO. T. 62.

# ഗുരുനാഥൻ

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏകമാസിക.

അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു 2 ക. 8 ണ.

6 മാസത്തേയ്ക്കു 1 ക. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു 3 ക.

## ഗുരുനാഥന്റെ പഴയ ലക്കങ്ങൾ

ഗുരുനാഥന്റെ പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചെലവും മുൻകൂട്ടി മണിയാർഡർ അയച്ചിരിക്കണം.

## രജിസ്ററർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാർഡറയയ്ക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാർഡർ അയക്കുകയാണു് ഉത്തമം. വി. പി. അയയ്ക്കുന്നതായാൽ അനാവശ്യ താമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ, പറവൂർ.

---

Printed & Published By C. N. Gopalan Nair
at the S. G. Press, Parur.